# സൺഡേസ്കൂൾ വാർഷിക പൊതുയോഗം



വാർഷിക പൊതുയോഗം സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്യുന്നു.



പുന്നത്ര മാർ ദിവന്നാസിയോസ് എവറോളിംഗ് ട്രോഫി തുമ്പമൺ ഭദ്രാസന സൺഡേസ്കൂൾ പ്രതിനിധികൾ സ്വീകരിക്കുന്നു.



OSSAE ഡയമണ്ട് ജൂബിലിയുടെ ഭാഗമായി കോട്ടയം ഭദ്രാസനം നടത്തിയ അധ്യാപകസംഗമം പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യുന്നു.



കോട്ടയം ഭദ്രാസന ജൂബിലി പരിപാടിയുടെ സദസ്സ്

# സൺഡേസ്കൂൾ വാർഷിക പൊതുയോഗം



വാർഷിക പൊതുയോഗം സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്യുന്നു.



പുന്നത്ര മാർ ദിവന്നാസിയോസ് എവറോളിംഗ് ട്രോഫി തുമ്പമൺ ഭദ്രാസന സൺഡേസ്കൂൾ പ്രതിനിധികൾ സ്വീകരിക്കുന്നു.

# THE SUNDAY SCHOOL

Vol. 10 • No. 4 • October - December 2024



---

*കേന്ദ്ര ഓഫീസ്*

**ദേവലോകം**
**കോട്ടയം–686 004**
ossaebodhanam.org
dgossae@gmail.com

---

**An OSSAE Publication**

Printed at Alois Graphics
Kottayam-1, Tel: 9447069847
aloisgraphics@gmail.com

## താളുകൾ മറിക്കുമ്പോൾ

എഡിറ്റോറിയൽ



# പൊന്തിയോസ് പീലാത്തോസിന്റെ ദിവസങ്ങളിൽ

ഫാ. ഡോ. വർഗീസ് വർഗീസ്

**നി**ഖ്യാ വിശ്വാസ പ്രമാണത്തിലെ 'പൊന്തിയോസ് പീലാത്തോസിന്റെ നാളുകളിൽ' എന്ന വാക്യം ഒരു പ്രത്യേക ചരിത്ര കാലഘട്ടത്തിൽ യേശുക്രിസ്തുവിന്റെ ജീവിതത്തെയും ക്രൂശുമരണത്തേയും വ്യക്തമാക്കുന്നു. യേശുവിന്റെ ജീവിതവും പ്രവർത്തനങ്ങളും കഥയോ ഭാവനയോ അല്ല എന്നും മറിച്ച് വ്യക്തമായും ചരിത്രപരമാണെന്നും പ്രസ്തുത പ്രതിപാദ്യം വ്യക്തമാക്കുന്നു.

### ജീവിതരേഖ

ഏകദേശം ക്രിസ്താബ്ദം 26 മുതൽ 36 വരെ തിബര്യോസ് ടിബെരിയസ് ചക്രവർത്തിയുടെ കീഴിൽ യഹൂദ്യയിലെ റോമൻ പ്രിഫെക്റ്റ് (ഗവർണർ) ആയിരുന്നു പൊന്തിയോസ് പീലാത്തോസ്. ഗവർണർ എന്ന നിലയിൽ, ക്രമസമാധാനം നിലനിർത്തുന്നതിനും നികുതി പിരിക്കുന്നതിനും ജുഡീഷ്യൽ കാര്യങ്ങൾക്ക് മേൽനോട്ടം വഹിക്കുന്നതിനും ചുമതലപ്പെടുത്തിയിരുന്ന പീലാത്തോസ് യഹൂദയിലെ റോമൻ അധികാരികളെ പ്രതിനിധീകരിച്ചു.

### ചരിത്ര രേഖകൾ

റോമൻ ചരിത്രകാരനായ Tacitus തന്റെ 'കാലാനുക്രമ ചരിത' (Annals) ത്തിൽ പീലാത്തോസിനെ പരാമർശിക്കുന്നു. 'യഹൂദന്മാരുടെ പുരാവസ്തുക്കൾ' (Antiquities of the Jews ) എന്ന പുസ്തകത്തിൽ ചരിത്രകാരനായ ജോസഫസിനെപ്പോലുള്ള യഹൂദ ചരിത്രകാരന്മാരും പീലാത്തോസിന്റെ ഭരണത്തെ സാക്ഷ്യപ്പെടുത്തുന്നു. ഈ സ്രോതസ്സുകൾ അദ്ദേഹത്തെ ഒരു അചഞ്ചലനും സമർത്ഥനുമായ ഭരണ കർത്താവായി ചിത്രീകരിക്കുന്നു. ചില സൂചനകളിൽ ക്രൂരനായ ഭരണാധികാരിയായും പ്രതിപാദിക്കുന്നു.

റോമൻ ചരിത്രത്തിൽ സ്ഥിരതയുള്ളതും എന്നാൽ യഹൂദയിൽ ഉയർന്ന പിരിമുറുക്കമുള്ളതുമായ കാലഘട്ടത്തിൽ (14-37 CE) തിബെരിയസ് ചക്രവർത്തിയുടെ കീഴിൽ പീലാത്തോസ് സേവനമനുഷ്ഠിച്ചു.

### പുരാവസ്തു തെളിവുകൾ

ചരിത്രപരമായ തെളിവുകളിൽ വർത്തമാന കാലഘട്ടത്തിൽ പ്രാധാന്യത്തോടെ വീക്ഷിക്കുന്നത് പുരാവസ്തു തെളിവുകളാണ്. 1961–ൽ റോമൻ ഭരണത്തിൻ കീഴിലുള്ള യഹൂദ്യയിലെ ഭരണ തലസ്ഥാനമായ കൈസര്യ മാരിറ്റിമയിൽ (Caesarea Maritima) 'പൈലേറ്റ് സ്റ്റോൺ' (Pilate Stone) എന്ന ശ്രദ്ധേയമായ ഒരു പുരാവസ്തു കണ്ടെത്തി. ഈ കല്ലിൽ പീലാത്തോസിന്റെ ചരിത്രപരമായ നിലനിൽപ്പിനെയും പദവിയേയും സ്ഥിരീകരിക്കുന്ന 'യഹൂദയുടെ പ്രഭു' (Perfect of Judea) എന്ന് പരാമർശിക്കുന്ന ഒരു ലിഖിതം അടങ്ങിയിരിക്കുന്നു.

### ക്രൂശീകരണത്തിന്റെ ചരിത്രപരമായ പശ്ചാത്തലം

'ക്രൂശീകരണം' റോമൻ ഭരണത്തിൻ കീഴിലുള്ള കുറ്റവാളികൾക്കും വിമതർക്കും പ്രത്യേകിച്ച് ഭരണകൂടത്തിന് ഭീഷണിയായി കണക്കാക്കപ്പെടുന്നവർക്കും നല്കിയിരുന്ന വധശിക്ഷാ രൂപമായിരുന്നു ക്രൂശീകരണം. പൊന്തിയോസ് പീലാത്തോസിന്റെ കീഴിൽ കുരിശിലേറ്റപ്പെട്ട യേശുവിൻറെ വധശിക്ഷ ക്രൂശീകരണ വധശിക്ഷാ രീതി അക്കാലത്ത് അറിയപ്പെട്ടിരുന്നതും കഠിനവുമായ ഒരു നീതിന്യായ ചട്ടക്കൂടിനെ വ്യക്തമാക്കുന്നു.

### മതപരമായ പിരിമുറുക്കങ്ങൾ

പീലാത്തോസും യഹൂദ ജനതയും തമ്മിലുള്ള ബന്ധം വഷളായിരുന്നു. റോമൻ ചിഹ്നങ്ങൾ

ജറുസലേമിലേക്ക് കൊണ്ടുവരാനുള്ള ശ്രമങ്ങൾ ഉൾപ്പെടെ യഹൂദജനതയെ പ്രകോപിപ്പിച്ച സംഭവങ്ങൾ പീലാത്തോസിന്റെ ഭരണത്തെ അടയാളപ്പെടുത്തി, ഇത് പ്രതിഷേധത്തിന് കാരണമായി. യെരുശലേമിലെ സംഘർഷങ്ങൾ ഉയർന്നപ്പോൾ പെസഹാ ഉത്സവത്തിൽ രാഷ്ട്രീയ കോളിളക്കം ഒഴിവാക്കാൻ ലക്ഷ്യമിട്ടതിനാൽ, അസ്വസ്ഥതയോടുള്ള പീലാത്തോസിന്റെ സംവേദനക്ഷമത യേശുവിന്റെ വിചാരണയ്ക്കിടെ അദ്ദേഹത്തിന്റെ തീരുമാനമെടുക്കലിനെ സ്വാധീനിച്ചിരിക്കാം.

### സുവിശേഷ വിവരണങ്ങളിൽ പീലാത്തോസ്

സുവിശേഷ വിവരണങ്ങളിൽ, യേശുവിനെ വധിക്കാൻ പീലാത്തോസ് വിമുഖത കാണിക്കുന്നതായി ചിത്രീകരിക്കപ്പെടുന്നു. യേശുവിനെതിരായ കുറ്റങ്ങൾ ആവർത്തിച്ച് ചോദ്യം ചെയ്യുന്നു. എന്നിരുന്നാലും, ആത്യന്തികമായി പീലാത്തോസ് ജനക്കൂട്ടത്തിന്റെ ആവശ്യങ്ങൾ അംഗീകരിക്കുന്നു. റോമൻ നിയന്ത്രണത്തെ പ്രാദേശിക മത അധികാരികളെ സമാധാനിപ്പിക്കേണ്ടതിന്റെ ആവശ്യകതയുമായി സന്തുലിതമാക്കുകയും രാഷ്ട്രീയമായി പ്രായോഗികത പുലർത്തുകയും ചെയ്യുന്ന പീലാത്തോസിന്റെ പ്രശസ്തിയെ ഈ ചിത്രീകരണം പ്രതിഫലിപ്പിച്ചേക്കാം.

### ക്രൂശീകരണത്തിന്റെ ഉത്തരവാദിത്തം

സുവിശേഷ വിവരണത്തിൽ പീലാത്തോസിന്റെ പങ്ക് നിർണായകമാണ്, കാരണം യേശുവിന്റെ മരണം കേവലം ഒരു മതപരമായ തർക്കമായിരുന്നില്ല, മറിച്ച് റോമൻ അധികാരം ഉൾപ്പെടുന്ന ഒരു വിഷയമായിരുന്നു, അത് അദ്ദേഹത്തിന്റെ ക്രൂശീകരണത്തിന്റെ ചരിത്രപരതയും കാഠിന്യവും നിയമാനുസൃതമാക്കുന്നു.

### നിഖ്യാ വിശ്വാസ പ്രമാണ പ്രതിപാദ്യം

സ്ഥിരീകരിക്കാവുന്ന ഒരു റോമൻ ഗവർണറുടെ കീഴിൽ ഒരു പ്രത്യേക ചരിത്ര നിമിഷത്തിലാണ് യേശുവിന്റെ മരണം സംഭവിച്ചതെന്ന് 'പൊന്തിയസ് പീലാത്തോസിന്റെ നാളുകളിൽ' എന്ന വാചകം ഉറപ്പിക്കുന്നു. AD 325 ൽ കൂടിയ നിഖ്യാ സുന്നഹദോസിൽ നിർവ്വചിക്കപ്പെട്ട വിശ്വാസപ്രമാണം ക്രിസ്തീയ വിശ്വാസങ്ങളെ ഏകീകരിക്കാനും ക്രിസ്തുവിന്റെ സ്വഭാവം വ്യക്തമാക്കാനും വിവിധ മതവിരുദ്ധതകളെ ചെറുക്കാനും ലക്ഷ്യമിട്ടു.

### ചരിത്രപരമായ പ്രാധാന്യം

'പൊന്തിയസ് പീലാത്തോസിന്റെ നാളുകളിൽ' എന്ന നിഖ്യാ വിശ്വാസ പ്രമാണത്തിലെ ഈ പരാമർശം യേശുവിന്റെ ജീവിതത്തെയും മരണത്തെയും കുറിച്ചുള്ള ദൈവശാസ്ത്ര വിവരണത്തെ റോമാസാമ്രാജ്യത്തിന്റെ വിശാലമായ ചരിത്രവുമായി ബന്ധിപ്പിക്കുന്നു. ക്രിസ്തുമതം പുരാണത്തെ അടിസ്ഥാനമാക്കിയുള്ളതല്ല, മറിച്ച് രേഖപ്പെടുത്തപ്പെട്ട ചരിത്രത്തിൽ സംഭവിച്ച സംഭവങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണെന്ന് ഊന്നിപ്പറയുന്നു. പീലാത്തോസിനെ പരാമർശിക്കുന്നതിലൂടെ, നന്നായി രേഖപ്പെടുത്തപ്പെട്ട ഒരു റോമൻ ഉദ്യോഗസ്ഥന്റെ കീഴിൽ കഷ്ടപ്പെടുകയും മരിക്കുകയും ചെയ്ത ഒരു ചരിത്ര വ്യക്തിയാണ് യേശുവെന്ന് വിശ്വാസം പ്രബലപ്പെടുന്നു.

### അന്ത്യകാലഘട്ടം

ഒരു ശമര്യൻ പ്രക്ഷോഭം കൈകാര്യം ചെയ്തതിൽ പരാതികൾ ഉയർന്നതിനെത്തുടർന്ന് പൊതു വർഷം 36-ൽ പീലാത്തോസിനെ റോമിലേക്ക് തിരിച്ചുവിളിച്ചു. തന്റെ പ്രവർത്തനങ്ങൾക്ക് ഉത്തരം നൽകാൻ പീലാത്തോസ് മടങ്ങിയെത്തിയതായി പരാമർശിക്കുന്ന ജോസഫസ് ഈ ഓർമ്മപ്പെടുത്തൽ രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിന്റെ പിൽക്കാല ജീവിതം മിക്കവാറും അജ്ഞാതമാണെങ്കിലും അദ്ദേഹത്തെ തിരിച്ചുവിളിക്കുന്നത് അദ്ദേഹത്തിന്റെ ഭരണജീവിതത്തിന്റെ അവസാനത്തെ അടയാളപ്പെടുത്തുന്നു.

### ഉപസംഹാരം

പൊന്തിയോസ് പീലാത്തോസിനെക്കുറിച്ചുള്ള നിഖ്യാ വിശ്വാസപ്രമാണത്തിലെ പരാമർശം റോമൻ ഭരണത്തിൻ കീഴിലുള്ള ഒരു പ്രത്യേക ചരിത്ര കാലഘട്ടത്തിലെ യേശുവിന്റെ ജീവിതത്തെയും മരണത്തെയും അടിസ്ഥാനമാക്കിയുള്ളതാണ്. അറിയപ്പെടുന്ന ഒരു റോമൻ ഉദ്യോഗസ്ഥനെ തിരിച്ചറിയുകയും റോമൻ, ജൂത ചരിത്രത്തിൽ യേശുവിനെ സ്ഥാപിക്കുന്നതിനുള്ള ഒരു ചട്ടക്കൂട് നൽകുകയും ചെയ്തുകൊണ്ട് ഇത് ക്രിസ്തീയ വിശ്വാസത്തിന്റെ വസ്തുതാപരമായ അടിസ്ഥാനം ഉറപ്പിക്കുന്നു. •

ആദ്ധ്യക്ഷ്യം

# സൃഷ്ടിയും വീണ്ടെടുപ്പും

**ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് SST**
(കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ & പ്രസിഡന്റ് O.S.S.A.E)



**സൃ**ഷ്ടിയെ സംബന്ധിച്ച ക്രിസ്തീയ സിദ്ധാന്തം രൂപപ്പെട്ടു വരുന്നത് വളരെ വൈകിയാണ്. അത് സൃഷ്ടിയുടെ വീണ്ടെടുപ്പും രക്ഷയും സംബന്ധിച്ച സൈദ്ധാന്തിക ആവിഷ്കാരണമാണ്. യഹോവയായ ദൈവം ആറു ദിവസം കൊണ്ട് പ്രകൃതിയെയും സർവ്വ സൃഷ്ടി ക്രമങ്ങളെയും സൃഷ്ടിച്ചതിന്റെ ശേഷം ഏഴാം ദിവസം വിശ്രമിച്ചു (ഉല്പത്തി 2:1–2). 'വിശ്രമം' എന്നത് കേവലം ഭൗതികമായതോ, കായപരമായതോ ആയ ഒരു അർത്ഥത്തിലല്ല. മറിച്ച് അത് സൂചിപ്പിക്കുന്നത് സൃഷ്ടിയിൽ ദൈവസാന്നിധ്യവും വെളിപ്പെടുത്തലുമാണ്. സകല സൃഷ്ടിയും വിശ്രമിക്കുന്ന അനുഭവമാണ്. സൃഷ്ടി നിർവഹണത്തിനു ശേഷം ദൈവം സൃഷ്ടിയിൽ നിന്നും മാറി പോകുന്നില്ല. പിന്നെയോ സൃഷ്ടിയിൽ തന്റെ ദിവ്യ സാന്നിധ്യവും ചൈതന്യവും നിറയ്ക്കുകയായിരുന്നു. തന്റെ ദിവ്യ മഹത്വം താൻ ദൃശ്യമായി പ്രവേശിപ്പിക്കുകയായിരുന്നു. (സങ്കീർത്തനം 19:1–2,4).

സൃഷ്ടിയുടെ ആത്യന്തികമായ ലക്ഷ്യത്തെ സംബന്ധിച്ച് രണ്ട് കാഴ്ചപ്പാടുകളാണ് പ്രധാനമായുള്ളത്. ആദ്യത്തേതും പ്രധാനവുമായത് സൃഷ്ടി വീണ്ടും പഴയ അവസ്ഥയിലേക്ക് എത്തുന്ന ഒരു പുതുക്കത്തിന്റെ അവസ്ഥയാണ്. സൃഷ്ടിയിലേക്ക് പാപം കടന്നുവന്നപ്പോൾ സൃഷ്ടാവിൽ നിന്ന് അകന്ന് തേജസ്സ് ഇല്ലാത്തതും വികല ബന്ധങ്ങൾ നിറഞ്ഞതുമായ സൃഷ്ടി ക്രമത്തിലേക്കു അധഃപതിച്ചു. അപ്പോൾ സൃഷ്ടിയുടെ വീണ്ടെടുപ്പ് എന്നത് ആദ്യത്തെ അവസ്ഥയിലേക്ക് മടങ്ങുന്ന പുനരുദ്ധാരണമാണ്. അതായത്, പറുദീസ നഷ്ടം, പറുദീസ വീണ്ടെടുക്കലായി മാറും. സൃഷ്ടിയുടെ വീണ്ടെടുപ്പ്, സൃഷ്ടിയുടെ മകുടമായ മനുഷ്യന്റെ വീണ്ടെടുപ്പിലൂടെയും രക്ഷയിലൂടെയുമായിരിക്കും. സർവ്വ സൃഷ്ടിയും ദൈവമക്കളുടെ പ്രത്യക്ഷതയ്ക്ക് പ്രത്യാശിച്ചും പ്രതീക്ഷിച്ചും ഇരിക്കുന്നു. എന്തെന്നാൽ സർവ്വ സൃഷ്ടികളും വ്യർത്ഥതയ്ക്ക് കീഴ്പ്പെടുത്തിരിക്കുന്നു. അത് സ്വമനസ്സാ അല്ല, പിന്നെയോ, ദൈവമക്കളുടെ മഹത്വത്തിന്റെ സ്വാതന്ത്ര്യം വഴിയായി, നാശത്തിന്റെ ദാസ്യത്തിൽ നിന്ന് സ്വതന്ത്രമാക്കപ്പെടും എന്നുള്ള പ്രത്യാശയോടുകൂടി ആകുന്നു.

"സൃഷ്ടി ദൈവപുത്രന്മാരുടെ വെളിപ്പാടിനെ ആകാംക്ഷയോടെ കാത്തിരിക്കുന്നു. സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽനിന്നു വിടുതലും ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യവും പ്രാപിക്കും എന്നുള്ള ആശയോടെ മായെക്കു കീഴ്പെട്ടിരിക്കുന്നു; മനഃപൂർവ്വമായിട്ടല്ല, അതിനെ കീഴ്പെടുത്തിയവന്റെ കല്പന നിമിത്തമത്രേ. സർവ്വസൃഷ്ടിയും ഇന്നുവരെ ഒരുപോലെ ഞരങ്ങി ഈറ്റുനോവോടിരിക്കുന്നു എന്നു നാം അറിയുന്നുവല്ലോ" (റോമർ 8:19–22). വെളിപ്പാട് പുസ്തകത്തിലും ഇതേ ആശയം തന്നെ കാണുന്നു. "ഞാൻ പുതിയ ആകാശവും പുതിയ ഭൂമിയും കണ്ടു; ഒന്നാമത്തെ ആകാശവും ഒന്നാമത്തെ ഭൂമിയും ഒഴിഞ്ഞുപോയി; സമുദ്രവും ഇനി ഇല്ല... സിംഹാസനത്തിൽനിന്നു ഒരു മഹാശബ്ദം പറയുന്നതായി ഞാൻ കേട്ടതു: ഇതാ, മനുഷ്യരോടു കൂടെ ദൈവത്തിന്റെ കൂടാരം; അവൻ അവരോടുകൂടെ വസിക്കും; അവർ അവന്റെ ജനമായിരിക്കും; ദൈവം താൻ അവരുടെ ദൈവമായി അവരോടുകൂടെ ഇരിക്കും'' (വെളിപ്പാട് 21:1, 3).

രണ്ടാമത്തെ കാഴ്ചപ്പാട് പരിണാമക്രിയ എന്ന ആശയത്തിൽ അധിഷ്ഠിതമാണ്. അതായത് സൃഷ്ടിക്കു സ്ഥായിയായ ഒരു ഘടന ഇല്ല. എന്നാൽ സൃഷ്ടിയിൽ രൂപാന്തരം നടക്കുവാനുള്ള ശക്തിയും സാധ്യതയും ഉണ്ട്. സൃഷ്ടിഘടന മാറിക്കൊണ്ടേയിരിക്കും. സൃഷ്ടിയുടെ വീണ്ടെടുപ്പ് ഈ കാഴ്ചപ്പാടിൽ ക്രിസ്തീയ ദർശനവുമായി പൊരുത്തപ്പെടുന്നില്ല. ആയതിനാൽ ഈ കാഴ്ചപ്പാടിന്റെ വിശകലനത്തിലേക്ക് കടക്കുന്നില്ല.

സൃഷ്ടിയുടെ വീണ്ടെടുപ്പിനെയും രക്ഷയും സംബന്ധിച്ച പൗരസ്ത്യ വേദശാസ്ത്ര ദർശനം ആദ്യം പ്രസ്താവിച്ച കാഴ്ചപ്പാടിൽ അധിഷ്ഠിതമാണ്. ഇത് കൂടുതൽ വേദശാസ്ത്രപരമായ ഉൾക്കാഴ്ച നൽകുന്നുണ്ട്. അതായത് സൃഷ്ടിയുടെ മകുടമായി സൃഷ്ടിക്കപ്പെട്ട മനുഷ്യനിലേക്കു പാപം കടന്നുവന്നപ്പോൾ സൃഷ്ടി മുഴുവൻ ദൈവ തേജസ്സിൽ നിന്ന് അകന്ന് വ്യർത്ഥതയ്ക്കു കീഴ്പ്പെട്ടു (റോമർ 8:20). സൃഷ്ടിയുടെ നവീകരണവും വീണ്ടെടുപ്പും മനുഷ്യന്റെ രക്ഷയും വീണ്ടെടുപ്പിലൂടെയും സാധിക്കപ്പെടണം. അത് ദൈവപുത്രനായ യേശുവിന്റെ മനുഷ്യാവതാരത്തിലൂടെയാണ് നടക്കുന്നത്. ഈ രീതിയിൽ ചിന്തിക്കുമ്പോൾ വീണ്ടെടുപ്പും രക്ഷയും എന്നുള്ളത് മനുഷ്യനെ മാത്രം ചുറ്റിപ്പറ്റിയുള്ളതല്ല, പ്രപഞ്ചത്തെ സംബന്ധിച്ചുള്ളവയുമാണ്.

മനുഷ്യസൃഷ്ടിയുടെ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് മാത്രമേ രക്ഷയെ സംബന്ധിച്ചുള്ള പൗരസ്ത്യ ക്രൈസ്തവ ദർശനം മനസ്സിലാക്കുന്നതിന് സാധിക്കൂ. സൃഷ്ടിയുടെ മകുടമായി, പുരോഹിതനും രാജാവും പ്രവാചകനുമായി ദൈവം മനുഷ്യനെ സൃഷ്ടിച്ചു. ആയതുകൊണ്ട് ദൈവത്തിന്റെ പ്രതിനിധിയായി നിന്നുകൊണ്ട് സൃഷ്ടിയെ കരുതുവാനും സൃഷ്ടിയോടൊപ്പം സൃഷ്ടിക്ക് മുഴുവനും വേണ്ടിയും സ്രഷ്ടാവിനെ ആരാധിപ്പാനും ദൈവസ്നേഹം സൃഷ്ടിയിലേക്കു പ്രസരിപ്പിക്കുന്ന മധ്യവർത്തിയായി പ്രവർത്തിക്കുവാനും അവനെ ചുമതലപ്പെടുത്തി. ഈ ചുമതലകൾ വിശ്വസ്തതയോടെ അനുഷ്ഠിക്കുവാൻ വേണ്ടിയാണ് മനുഷ്യനു സ്വാതന്ത്ര്യവും സ്നേഹവും ക്രിയാത്മകതയും ദൈവം പകർന്നത്.

ഈ പ്രകൃതിയും സർവ്വ സൃഷ്ടിക്രമങ്ങളും അതിലെ വിഭവങ്ങളും ദൈവദാനമാണ്. വിഭവങ്ങൾക്ക് പരിമിതിയുണ്ട്. മനുഷ്യൻ പ്രകൃതിയുടെ ഭാഗമാണ്. ഈ ബോധ്യത്തിൽ പ്രവർത്തിക്കുന്ന നീതിയുക്തവും വിവേകപൂർണ്ണവുമായ ഒരു കാഴ്ചപ്പാടാണ് ക്രിസ്തീയ സഭ പങ്കുവയ്ക്കുന്നത്. പ്രകൃതിയുടെ വിഭവങ്ങളെ അമിതമായി ചൂഷണം ചെയ്യുവാനുള്ള അധികാരം മനുഷ്യനില്ല എന്ന ഉദ്ഘാടനം ക്രിസ്തീയ ധർമ്മശാസ്ത്രം പകരുന്നു. ഉത്തരവാദിത്വമുള്ള കാര്യവിചാരകത്വമാണ് മനുഷ്യനിൽ നിന്നും പ്രതീക്ഷിക്കുന്നത്. ഒരു ആധ്യാത്മിക അടിത്തറ ഉണ്ടെങ്കിലാണ് പരിസ്ഥിതി ധർമ്മബോധം നമ്മുടെ ഉള്ളിൽ ഉരുത്തിരിയുകയുള്ളൂ. ഒരളവുവരെ ആത്മാവിന്റെയും മനസ്സിന്റെയും തകർച്ചയുടെ ബാഹ്യ പ്രകടനമാണ് പ്രകൃതിയുടെ നാശത്തിലേക്ക് നയിക്കുന്ന മനുഷ്യന്റെ ചൂഷണ സംസ്കാരവും അതിനോടനുബന്ധിച്ച് വരുന്ന അധാർമികതയും സ്വാർത്ഥതയും എല്ലാം. ഇവിടെയാണ് പരിസ്ഥിതി ദൈവശാസ്ത്രത്തിന്റെ പ്രസക്തി.

ദൈവം സൃഷ്ടിച്ച ഈ മനോഹരമായ പ്രകൃതിയും മനുഷ്യൻ ഉൾപ്പെട്ട അതിലെ സമസ്ത സൃഷ്ടികളും പരസ്പരം ബന്ധപ്പെടുന്നവയും പരസ്പര പൂരകങ്ങളും പരസ്പരം ആശ്രയിക്കുന്നതുമാണ്. ഒന്നിനെ മറ്റൊന്നിൽ നിന്നും വേർപെടുത്താനാവില്ല. അതിനാൽ പ്രപഞ്ചത്തിലെ സമസ്ത പരിസ്ഥിതിവ്യൂഹത്തിന്റെയും നന്മയും ശ്രേയസ്സുമാണ് ദൈവേഷ്ടം. സൃഷ്ടിയെ സംബന്ധിച്ച വേദപുസ്തകഭാഷ്യം തികച്ചും പരിസ്ഥിതിപരമാണ്. കാരണം അത് പ്രകൃതിയുടെയും സമസ്ത സൃഷ്ടികളുടെയും താദാത്മകമായ സഹവാസവും നിലനിൽപ്പും അനിവാര്യമാണ് എന്ന് ആഹ്വാനം ചെയ്യുന്നു.

പരിശുദ്ധ സഭയെ സംബന്ധിക്കുന്ന പല പ്രതീക ങ്ങളും പൗലോസ് ശ്ലീഹ അദ്ദേഹത്തിന്റെ ലേഖനങ്ങൾ പരാമർശിക്കുന്നുണ്ട്. അതിൽ ഏറ്റവും പ്രധാനമായത് സഭ ദൈവത്തിന്റെ ഭവനം (house of God) എന്നുള്ളതാണ്. ഭവനത്തിന്റെ ഗ്രീക്ക് പദമായ ഒയ്ക്കോസ് (oikos) എന്ന വാക്കിൽ നിന്നാണ് ഇക്കോളജി (ecology) എന്ന പദം രൂപം കൊള്ളുന്നത്. സഭയെ സംബന്ധിച്ചിട്ടുള്ള ഈ ഒയ്ക്കോസ് വീക്ഷണമാണ് യഥാർത്ഥത്തിൽ പരിസ്ഥിതി ദൈവശാസ്ത്രത്തിന്റെ അടിത്തറ. ഈ വീക്ഷണം സഭയുടെ സാർവ്വത്രികത വെളിവാക്കുന്നു.

സഭയുടെ അതിരുകൾക്കുള്ളിൽ കേവലം കുറച്ചു മനുഷ്യർ മാത്രം അല്ല ഉള്ളത്. ദൈവത്തിന്റെ മന്ദിരമായ സഭയിൽ സമസ്ത സൃഷ്ടികളും ഉൾക്കൊള്ളുന്നു. പ്രാപഞ്ചികമായ ഒരു വീക്ഷണം സഭയ്ക്കുണ്ട്. ആയതിനാൽ പരിസ്ഥിതി പ്രശ്നം സഭയുടെ കൂടെ പ്രശ്നമാണ്. പ്രാപഞ്ചിക വീക്ഷണമുള്ള ദൈവത്തിന്റെ മന്ദിരമായ സഭയിൽ എല്ലാ സൃഷ്ടികളും പരസ്പര സൗഹൃദത്തിൽ കഴിയുന്നു. അവിടെ ജീവന്റെ നിലനിൽപ്പും താദാത്മകതയും പരിരക്ഷയും ഉണ്ട്. ഈ ബോധ്യത്തിൽ അധിഷ്ഠിതമായ വിശ്വാസവും ജീവിതശൈലിയുമാണ് സഭ പാലിക്കേണ്ടത്. എല്ലാ സൃഷ്ടിയെയും ഉൾക്കൊണ്ട് ദൈവ മഹത്വത്തിൻറെ ഉപാധികളാക്കാനുള്ള വലിയ ഉത്തരവാദിത്വം സഭയ്ക്കുണ്ട്. പരസ്പര ബഹുമാനവും കരുതലുമാണ് സഭയുടെ പ്രവർത്തനം. •

# അനുഗൃഹീതമായ കുടുംബജീവിതം: പരിശുദ്ധ പരുമല തിരുമേനിയുടെ വീക്ഷണത്തിൽ



**ഫാ. ജോബ് സാം മാത്യു**
ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരി, കോട്ടയം

മലങ്കര സഭയുടെ ചരിത്രത്തിൽ സുപ്രധാനമായ സ്ഥാനം അലങ്കരിക്കുന്ന വ്യക്തിത്വമാണ് പരിശുദ്ധ പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത (1848-1902). ആദ്ധ്യാത്മിക തേജസായി ഇന്നും പരിലസിക്കുന്ന ഈ പുണ്യശ്ലോകന്റെ ജീവിതവും ദർശനങ്ങളും എക്കാലവും വിചിന്തനത്തിനു വിധേയമാകുന്നുണ്ട്. തിരുമേനി അഭിസംബോധന ചെയ്തിട്ടുള്ള വിഷയങ്ങളിലൊന്നാണ് കുടുംബജീവിതം. കുടുംബജീവിതത്തെപ്പറ്റി കല്പനകൾ, കത്തുകൾ എന്നിവയിലൂടെ പരിശുദ്ധനായ പരുമല തിരുമേനി പങ്കുവയ്ക്കുന്ന വീക്ഷണങ്ങളാണ് ഈ ലേഖനത്തിൽ ചിന്തിക്കുന്നത്.

## തിരുമേനിയുടെ കുടുംബപശ്ചാത്തലം

മുളന്തുരുത്തി ചാത്തുരുത്തി ഭവനത്തിൽ കൊച്ചുമത്തായിയുടെയും മറിയാമ്മയുടെയും മകനായി ഗീവർഗീസ് ജനിച്ചു. കോച്ചയ്പ്പോര എന്നായിരുന്നു വിളിപേര്. ഈ ദമ്പതികൾക്ക് അഞ്ചു മക്കൾ ഉണ്ടായിരുന്നു. ചെറിയാൻ കുര്യാ, കുഞ്ഞു വർക്കി, മറിയം, ഏലി, ഗീവർഗീസ് (പരുമല തിരുമേനി) എന്നിവരാണ് മക്കൾ. തിരുമേനിയുടെ പിതാവ് മത്തായി 1882 ഓഗസ്റ്റ് 25ന് നിര്യാതനായി. തിരുമേനിക്കു രണ്ട് വയസ്സാകുന്നതിനു മുമ്പുതന്നെ മാതാവ് നിദ്ര പ്രാപിച്ചിരുന്നു. തുടർന്ന് സഹോദരി മറിയാമാണ് വളർത്തിയത്. സഹോദരി മറിയാമിനെ 'പെങ്ങൾ" എന്നാണ് തിരുമേനി വിളിച്ചിരുന്നത്. ചെറുപ്രായത്തിൽ മാരകമായ മസൂരി പിടിപെട്ടപ്പോൾ ഈ സഹോദരി ശുശ്രൂഷിച്ചു. ഗീവർഗീസ് പഠനത്തിൽ മികവ് പുലർത്തിയിരുന്നു. കുടുംബാംഗമായ ഗീവർഗീസ് കത്തനാർ സുറിയാനി ഭാഷ ഗീവർഗീസിനെ പഠിപ്പിച്ചു. ചെറുപ്പത്തിൽ തന്നെ ദൈവഭക്തിയിലും വിനയത്തിലും അനുസരണത്തിലും ലാളിത്യത്തിലും കൊച്ചയ്പ്പോര മുന്നോട്ടു പോയി. കുഞ്ഞു വർക്കിയുടെ മക്കളായ കൊച്ചു മത്തായി, കൊച്ചുമാത്തു, ചെറിയാൻ കുര്യ, അയ്പ്പൊര എന്നിവർ കുടുംബ വീടിനോടു ചേർന്ന് താമസിച്ചു. ലഭ്യമായിട്ടുള്ള സ്വകാര്യ കല്പനകളിൽ കൂടുതലും തിരുമേനി അയച്ചത് ഇവർക്കാണ്.

## കുടുംബജീവിതദർശനം മനസ്സിലാക്കുന്നതിനുള്ള ശ്രോതസ്സുകൾ

കുടുംബജീവിതത്തെപ്പറ്റിയുള്ള തിരുമേനിയുടെ ദർശനങ്ങൾ മനസ്സിലാക്കാൻ തിരുമേനി എഴുതിയ കല്പനകളും, കുടുംബാംഗങ്ങളും അല്ലാത്തവർക്കും എഴുതിയ സ്വകാര്യ കത്തുകളും സഹായിക്കുന്നു. കുടുംബത്തിലെ വിവാഹം, കുട്ടികളുടെ ജനനം, അവരുടെ വിദ്യാഭ്യാസം, തൊഴിൽ, മരണം, വിശേഷപ്പെട്ട സന്ദർഭങ്ങൾ എന്നിവയെല്ലാം തിരുമേനിയെ അറിയിക്കുകയും ആ സന്ദർഭങ്ങളിൽ തിരുമേനി അവർക്കു കത്തുകൾ എഴുതുകയും ചെയ്തിരുന്നു. കുടുംബത്തിലെ കുട്ടികൾക്കും യൗവനക്കാർക്കും ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ തിരുമേനി യഥാസമയം നൽകിയിരുന്നു. അവരുടെ ജീവിതവും പഠനവും ആത്മീയതയും സദാ അന്വേഷിച്ചിരുന്നു. ഇത്തരത്തിലുള്ള ധാരാളം കത്തുകൾ തിരുമേനിയുടെ ജേഷ്ഠന്റെ മകനായ കൊച്ചുമാത്തുവിനു എഴുതിയിട്ടുണ്ട്. കുടുംബജീവിതത്തെ സംബന്ധിക്കുന്ന പ്രബോധനങ്ങൾ ഇതിൽ നിറഞ്ഞുനിൽക്കുന്നു.

വ്യക്തികൾ അവരുടെ പ്രിയപ്പെട്ടവരുടെ മരണത്തെ സംബന്ധിച്ച് തിരുമേനിയെ അറിയിക്കുമ്പോൾ 'ആശ്വാസത്തിനായി' അവർക്ക് കല്പനകൾ അയയ്ക്കുന്ന പതിവുണ്ടായിരുന്നു. കുടുംബാംഗങ്ങൾക്കു രോഗം ഉണ്ടാകുമ്പോൾ തിരുമേനിക്ക് വലിയ വിഷമം നേരിടുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും 'ആശ്വാസത്തിന്റെ കത്തുകൾ' അയക്കുകയും ചെയ്തിരുന്നു.

പിതൃവഴിയിലും മാതൃവഴിയിലുമുള്ള കുടുംബാംഗങ്ങളെ പ്രത്യേകം ഓർത്തു പ്രാർത്ഥിച്ചിരുന്നു. അവർ എല്ലാതരത്തിലും മാതൃകയും ദൈവഭക്തിയുള്ളവരും ക്രിസ്ത്യാനികൾക്കുചിതമായ ജീവിതം നയിക്കുന്ന നല്ല മനുഷ്യരും ആകണമെന്ന് തിരുമേനി ആഗ്രഹിച്ചു. കുടുംബാംഗങ്ങൾക്കു വിവിധ പ്രശ്നങ്ങൾ നേരിടുമ്പോൾ ദൈവത്തിൽ ആശ്രയിക്കുന്ന തിരുമേനി, അവർക്കുവേണ്ടി കണ്ണുനീരോടെ പ്രാർത്ഥിച്ചു. ഏതു വ്യവഹാരങ്ങൾക്കും പ്രതിസന്ധികൾക്കും മധ്യേ, ദൈവത്തിന്റെ കൃപ യാചിച്ചു, നിർമ്മലതയോടും നിഷ്കളങ്കതയോടും താഴ്മയോടും സത്യത്തോടും അതിനെ എതിരിടണം എന്ന് തിരുമേനി ഓർമിപ്പിച്ചു. പ്രാർത്ഥന തിരുമേനിക്കു വലിയൊരു ബലമായിരുന്നു. കത്തുകളിലെ ചുരുക്കം വാക്കുകളിലൂടെ കാതലായ ക്രിസ്തീയ ആശയങ്ങളാണ് തിരുമേനി പങ്കുവയ്ക്കുന്നത്. ഗഹനമായ ഭാഷ കൂടാതെ, സരളവും ലളിതവുമായി ആശയങ്ങൾ പകരുന്നു.

### 1. വിവാഹം എന്ന ദൈവിക പദ്ധതി

1898 മകരം ഒന്നിനു കല്ലുങ്കത്ര പള്ളിയിൽ നിന്ന് കൊച്ചുമാത്തുവിന് അയച്ച കത്തിൽ കൊച്ചയ്പ്പോര എന്ന അനന്തരവന്റെ വിവാഹത്തെക്കുറിച്ചാണ് പറയുന്നത്. ഇതിൽ പറയുന്നു. "പുരുഷന്നു സ്ത്രീ പറഞ്ഞു ബൊധിക്കപ്പെടുന്നതു കർത്താവിൽ നിന്നാകുന്നു. ദൈവതിരുവിഷ്ഠം പോലെ ആകട്ടെ. പിന്നെയും പഠിത്വം മുടക്കരുതു." കുടുംബജീവിതത്തിലേക്കു സ്ത്രീയെയും പുരുഷനെയും നയിക്കുന്നത് ദൈവമാണെന്നും അത് ദൈവത്തിന്റെ പദ്ധതിയാണ് എന്നും തിരുമേനി ഓർമ്മപ്പെടുത്തി. കുടുംബജീവിതത്തിൽ ഓരോ വ്യക്തിക്കുമുള്ള സ്ഥാനവും ദൗത്യവും തിരുമേനി കത്തുകളിൽ കൂടി വിവരിക്കുന്നു. വിശേഷാൽ കുടുംബജീവിതത്തിൽ സ്ത്രീകൾക്കുള്ള പങ്കാളിത്തവും പരിഗണനയും കൃത്യമായി തിരുമേനി മനസ്സിലാക്കിയിരുന്നു. അവരുടെ സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും വില മനസ്സിലാക്കി അവരെ കരുതണമെന്നും ചേർത്തു നിർത്തണമെന്നും ഓർമ്മിപ്പിച്ചു.

### 2. വിവാഹപ്രായം

തിരുമേനി ശൈശവവിവാഹത്തിന് എതിരായിരുന്നു. 1896 കന്നി മൂന്നിനു പരുമലയിൽ നിന്നും കൊച്ചുമാത്തുവിന് അയച്ച കത്തിൽ ഈ വിഷയം പരമർശിക്കുന്നു. "കുഞ്ഞുങ്ങളാകയാൽ പുരുഷനും സ്ത്രീയും എന്നുള്ള സ്ഥിതിയും അറിവും ഉണ്ടായി വരുന്നതിനൊടു കൂടെ കല്യാണം നടത്തിയാൽ മതിയെന്നാണ് വിചാരിക്കുന്നത്. അവിടെയും ഇവിടെയും ഉള്ളതിലും ഇളയ പുത്രപുത്രിമാർ ആകകൊണ്ടു വാത്സല്യം വളരെ ഉണ്ടെന്നു അറിയുന്നു. എന്നാലും ആ വാത്സല്യം മുഴുവനാക്കുന്നതു പല്ലു പറിഞ്ഞു മുഴുവനും നിരക്കുന്നതിനു മുമ്പു കല്യാണം കഴിച്ചു കാണുന്നതിൽ അല്ലാ. അവർ പഠിത്വത്തിലും അറിവിലും പൂർണ്ണമായി ദൈവഭക്തിയിലും മനുഷ്യപ്രീതിയിലും വളർന്നു ഉയർന്നു കാണുന്നതിൽ അത്രേ."

### 3. വിവാഹാലോചനയും സ്വാതന്ത്ര്യവും

കോട്ടയം പുത്തൻപള്ളി വികാരിക്കും ഇടവകാംഗങ്ങൾക്കും അയച്ച ഒരു കത്തിൽ (1895 ഇടവം 23ന് കോട്ടയം സെമിനാരിയിൽ നിന്നും അയച്ചത്) പരാമർശിക്കുന്ന വിഷയം പെൺകുട്ടിക്ക് 'പൈലോ' എന്ന ചെറുക്കനെ വിവാഹം കഴിക്കുന്നതിന് മനസ്സില്ല എന്ന വിഷയമാണ്. തിരുമേനി കല്പിക്കുന്നു: "പെണ്ണിന്റെ മനസ്സുകൂടാതെ പൈലോ എന്ന ചെറുക്കനെ കൊണ്ടു വിവാഹം കഴിപ്പിക്കുന്നതു യുക്തമല്ല".

### 4. സ്ത്രീധനം

സ്ത്രീധനതർക്കം ഉണ്ടാകുമ്പോൾ തിരുമേനിയോട് പരിഹാരം ചോദിക്കുമായിരുന്നു. വിവാഹമോചനത്തിന്റെ സന്ദർഭത്തിൽ സ്ത്രീധനമായി കൊടുത്തിരുന്നത് തിരികെ പെൺകുട്ടിയുടെ വീട്ടുകാർക്കു നൽകണമെന്ന് തിരുമേനി നിർദ്ദേശിച്ചു. സ്ത്രീധനം മൂലം കുടുംബങ്ങളിലുണ്ടാകുന്ന അസ്വസ്ഥതകൾ തിരുമേനിയെ ഭാരപ്പെടുത്തിയിരുന്നു.

### 5. ദാമ്പത്യത്തിലെ തർക്കങ്ങൾ

കുടുംബപ്രശ്നങ്ങൾ വരുമ്പോൾ എത്രയും പെട്ടെന്ന് അനുരഞ്ജനമുണ്ടായി ഭാര്യയും ഭർത്താവും ഒന്നിച്ച് താമസിക്കണം എന്ന നിർദ്ദേശം തിരുമേനി നൽകുന്നുണ്ട്. ഉദാഹരണമായി, കോഴഞ്ചേരി പള്ളിക്കാർക്ക് ഇത്തരത്തിൽ മാറിനിൽക്കുന്ന ദമ്പതികളെ ഒന്നിച്ചു താമസിപ്പാൻ നടപടി സ്വീകരിക്കണമെന്ന് നിർദ്ദേശിക്കുന്നുണ്ട്. ഒരുവന്റെ ഭാര്യയെ ഒരു ക്രിസ്ത്യാനി അന്യായമായി കൊണ്ടുപോയി പാർപ്പിച്ചിരിക്കുന്ന സംഗതിയെപ്പറ്റി പരാതി ഉണ്ടായപ്പോൾ എത്രയും പെട്ടെന്ന് തീർപ്പ് കൽപ്പിക്കുവാൻ ഇടവകക്കാർക്ക് കത്തയച്ചു.

### 6. കഠിനാദ്ധ്വാനം

പഠനത്തിലും തൊഴിലിലും കൃഷിയിലും ഉത്സാഹികൾ ആകണമെന്ന് കഠിനാദ്ധ്വാനിയായ തിരുമേനി ഏവരെയും ഉപദേശിച്ചു. അഹങ്കാരത്തോടും ധാർഷ്ട്യത്തോടും നിഗളത്തോടും പെരുമാറരുത് എന്നും ഓർമിപ്പിച്ചു. ആളുകൾക്ക് സാമ്പത്തികമായി വായ്പ നൽകണമെന്ന നിർദ്ദേശം തിരുമേനി സമ്പന്നരായിട്ടുള്ള സുഹൃത്തുക്കൾക്കു നൽകിയിട്ടുണ്ട്. ഇത്ര രൂപ വായ്പ കൊടുക്കണമെന്നും അയാൾ തരാത്ത പക്ഷം ''പണവും പലിശയും'' ഇവിടെനിന്നുതന്നെ (തിരുമേനി തന്നെ) തന്നു കൊള്ളാമെന്നും കത്തുകളിൽ അറിയിക്കുന്നുണ്ട്. കൃഷിഭൂമിയിൽ വിയർപ്പോടെ അദ്ധ്വാനിച്ച് ഫലം കണ്ടെത്തണം എന്നും മടിയോടും അലസതയോടും കൂടെ ഒരു നിമിഷം പോലും കളയരുത് എന്നും ഉപദേശിച്ചു. കൃഷി ചെയ്യുമ്പോൾ എന്തെങ്കിലും പോരായ്മയോ നഷ്ടമോ പറ്റിയാൽ അതിന്റെ പേരിൽ ഭീരുക്കളായി തീരരുത് എന്നും നിർദേശിച്ചു. "കടം വാങ്ങിപ്പാൻ മടിപ്പിൻ. വാങ്ങിച്ചുപോയാൽ അതു വീട്ടുന്നതു വരെ ഉറങ്ങാതെ ജാഗരണപ്പെട്ടുകൊൾവിൻ" എന്ന് ഓർമപ്പെടുത്തി.

### 7. കുട്ടികളുടെ വിദ്യാഭ്യാസം

വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം നിരന്തരം ഊന്നിപ്പറയുന്ന രീതി തിരുമേനിക്കുണ്ടായിരുന്നു. കുട്ടികൾക്ക് മുടക്കം കൂടാതെ മതവിദ്യാഭ്യാസവും ആത്മീക പരിശീലനവും നൽകണമെന്ന് കർശനമായി നിർദ്ദേശിച്ചു. 1888 മീനം 25നു പരുമല സെമിനാരിയിൽ നിന്നും കുടുംബത്തിലേക്ക് അയച്ച കത്തിൽ പറയുന്നു. "കുട്ടികളുടെ സമയം വൃഥാ കളയരുതു. മക്കൾക്കു വിദ്യ ഉണ്ടാക്കി കൊടുക്കാമെങ്കിൽ അതുമതി" 1900 മീനം 15 നു ഓമല്ലൂർ പള്ളിയിൽ നിന്നും ചെറിയാൻ കുര്യക്കു അയച്ച കത്തിൽ കൊച്ചയ്പ്പൊരയുടെ പഠനത്തെക്കുറിച്ചാണ് പറയുന്നത്. "കൊച്ചയ്പ്പൊരയുടെ പഠിത്വം മുടക്കിവച്ചതായി ചിലർ പറഞ്ഞു കെട്ടു. നിങ്ങളുടെ കുറ്റംകൊണ്ടു മുടക്കരുത്. അവൻ അങ്ങനെ നിശ്ചയിച്ചുയെങ്കിൽ നിവൃത്തിയുമില്ലല്ലൊ. മടിച്ചാൽ പിന്നെ പഠിത്വത്തിന് കയറ്റം ഉണ്ടാകയില്ലാ.'' 1902 മിഥുനം 17ന് മല്ലപ്പള്ളി പുത്തൻ പള്ളിയിൽനിന്നും കൊച്ചുമാത്തുവിനു അയച്ച കത്തിൽ വീടിന്റെ നിർമ്മാണത്തെ സംബന്ധിച്ചുള്ള അന്വേഷണം തിരുമേനി നടത്തുന്നു. അതിൽ എഴുതുന്നു. "നമ്മുടെ പിള്ളേർ രണ്ടുപേരും വിവാഹം ചെയ്തു എന്നുവെച്ച് പഠിത്വത്തിന് ഉപേക്ഷ വരുത്തരുത്".

### 8. യുവാക്കൾ

യുവജനങ്ങളുടെ സമഗ്രമായ പുരോഗതി തിരുമേനി ആഗ്രഹിച്ചിരുന്നു. അനേകം യുവാക്കളെ സഭാ നേതൃത്വത്തിലേക്കു വളർത്തിയെടുക്കാൻ തിരുമേനിക്കായി (പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്താ, ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുതലായവർ). സ്വകുടുംബത്തിലെ ചെറുപ്പക്കാർ പ്രത്യേകം പ്രത്യേകമായി കത്തുകൾ തിരുമേനിക്ക് അയച്ചു വിശേഷങ്ങൾ അറിയിക്കണമെന്ന് നിർദ്ദേശിച്ചിരുന്നു. യൗവനക്കാർക്ക് 1878 കന്നി നാലിന് പരുമല സെമിനാരിയിൽ നിന്നും അയച്ച കത്തിൽ ഇപ്രകാരം പറയുന്നു. "നിങ്ങൾ സദാനെരവും വെദവാക്യങ്ങൾ വായിക്കയും നിങ്ങളുടെ പിതാക്കന്മാരായ ഞങ്ങൾക്കു നിങ്ങളുടെ നിമിത്തം ദൈവത്തിന്റെ സന്നിധിയിലും മനുഷ്യരുടെ മുമ്പാകെയും ബഹുമാനവും യശസ്സും വർദ്ധിപ്പാനായി നിങ്ങൾ നല്ലവണ്ണം നടക്കയും നിങ്ങളുടെ പിതാക്കന്മാരുടെ ചൊല്ലുവിളിയെ പിന്തുടരുകയും വേണം".

### 9. കുടുംബബന്ധങ്ങൾ

കുടുംബാംഗങ്ങൾ തമ്മിൽ ഊഷ്മളമായ ബന്ധം ഉണ്ടാകണമെന്ന് തിരുമേനി ആഗ്രഹിച്ചു. അവർക്ക് ആവശ്യമായ മാർഗദർശനങ്ങളും തിരുത്തലും യഥാസമയം നൽകി. സ്വന്തം കുടുംബാംഗങ്ങൾ ധാർമികമായും സാമൂഹ്യമായും ഉന്നത നിലവാരം പുലർത്തണമെന്ന് തിരുമേനി ആഗ്രഹിച്ചിരുന്നു. തെറ്റ് കാണുമ്പോൾ നിശിതമായി അവരെ ശാസിക്കുകയും സ്നേഹപൂർവ്വം ഉപദേശിക്കുകയും ചെയ്തു. കുടുംബാംഗങ്ങൾ തമ്മിലുള്ള തർക്കം ഇല്ലാതെയായി ഒരേ മനസ്സോടെ ജീവിക്കാൻ ഇടയാകണമേ എന്ന് തിരുമേനി എപ്പോഴും പ്രാർത്ഥിച്ചിരുന്നു. കുടുംബാംഗങ്ങൾ തമ്മിൽ മത്സരസ്വഭാവം പാടില്ല എന്നും വ്യവഹാരത്തിൽ ഏർപ്പെടരുതെന്നും ഉപദേശിച്ചു. 'സഹോദര സ്നേഹത്തിലും ദൈവസ്നേഹത്തിലും ഐശ്വര്യമുള്ളവരായിരിപ്പിൻ. സഹോദരന്മാർ തമ്മിൽ ഒരിക്കലും വഞ്ചന പെരുമാറരുത്. ഐക്യതയിൽ നിന്നു വിട്ടകലും തോറും ദൈവത്തിൽനിന്നു വിട്ടകലും' എന്ന് തിരുമേനി പഠിപ്പിച്ചു. വ്യക്തികൾ തമ്മിലുള്ള പ്രശ്നങ്ങളുടെ സന്ദർഭത്തിൽ തിരുമേനിയെ സമീപിച്ച് പരിഹാരം ചോദിക്കുമായിരുന്നു.

അപ്പോൾ വളരെ ശ്രദ്ധയോടെ ആർക്കും വിഷമം ഉണ്ടാകാത്ത രീതിയിൽ നിർദ്ദേശം നൽകുമായിരുന്നു. 'ഭവനച്ഛിദ്രം ഉണ്ടാകുമെങ്കിൽ അപ്പോൾ വേറെ ആകണം. ഭവനച്ഛിദ്രം ഉള്ളിടത്ത് മൂതേവി കേറും. ദൈവം അവിടെ നിന്നു അകലുകയും ചെയ്യും" എന്ന് തിരുമേനി ഓർമിപ്പിച്ചു.

**10. വിധവകളുടെ സംരക്ഷണം**

സ്വകുടുംബത്തിലെ വിധവകളായ സ്ത്രീകളുടെ കാര്യത്തിൽ തിരുമേനിക്ക് വലിയ ശ്രദ്ധയും താല്പര്യവും ഉണ്ടായിരുന്നു. അവർക്കുള്ള ഏക ആശ്രയം കുടുംബാംഗങ്ങളാണ് എന്ന് ഓർമ്മിപ്പിച്ചിരുന്നു. "അമ്മാവി" (തിരുമേനിയുടെ പെങ്ങൾ), "വല്യമ്മ" (തിരുമേനിയുടെ ജേഷ്ഠൻ ചെറിയാൻ കുര്യയുടെ ഭാര്യ), "അമ്മ" (തിരുമേനിയുടെ ജേഷ്ഠൻ കൊച്ചുവർക്കിയുടെ ഭാര്യ, കൊച്ചു മാത്തുവിന്റെ അമ്മ), കൊച്ചുമാത്തുവിന്റെ പെങ്ങൾ എന്നിവർ ഒരേ സമയം വിധവകളായി തറവാട്ടിലുണ്ടായിരുന്നു. 1879 കർക്കിടകം 28 നു പരുമല സെമിനാരിയിൽ നിന്നും അയച്ച കത്ത് അവസാനിപ്പിക്കുന്നത് ഇപ്രകാരമാണ്. "നമ്മുടെ കുടുംബത്തിലുള്ള വൃദ്ധന്മാരും വൃദ്ധസ്ത്രീകളും ആയിരിക്കുന്ന നമ്മുടെ കാർണ്ണവന്മാരെ പൊഷിപ്പിക്കുന്നതും അവരെ സന്തൊഷിപ്പിക്കുന്നതും നമുക്കു വല്യതായ ഒരു നിക്ഷെപമാകുന്നുയെന്നും ഓർക്കണം".

1892 കർക്കിടകം ഒന്നിനു തിരുവല്ല പള്ളിയിൽ നിന്നും ഭവനാംഗമായ ചെറിയ കുര്യയ്ക്കു അയച്ച കത്തിൽ പരാമർശിക്കുന്ന വിഷയങ്ങൾ ശ്രദ്ധേയമാണ്. ''സഹോദരസ്നേഹം ഉണ്ടാകണം. സഹോദരന്മാർ തമ്മിൽ വഞ്ചന ഉണ്ടാകരുത്. എല്ലാം ദൈവകൃപയിൽ ആശ്രയിച്ച് വിശ്വസിച്ചു പ്രവർത്തിക്കണം. രാവിലെയും വൈകിട്ടും നമസ്കാരം എല്ലാവരുംകൂടി ഭക്തിയായി നടത്തണം. നോമ്പ് വെടിപ്പായി നോക്കണം. ദേവാലയത്തിലെ കാര്യങ്ങൾ നിർവഹിക്കണം. (ഓഗസ്റ്റ്) 15ന് തമ്പുരാനെ പെറ്റ അമ്മയുടെ അടിയന്തരവും (വാങ്ങിപ്പ് പെരുന്നാൾ) കർക്കിടകം മൂന്നിന് (മാർത്തോമായുടെ ഓർമ്മ,) കഞ്ഞിയും എന്നും ഭംഗിയായി കഴിക്കണം. അവ ഭവനങ്ങളുടെ കാവലും തുണയുമാണ്. കാരണവന്മാരുടെ അടിയന്തരങ്ങൾ മറക്കരുത്. പട്ടക്കാരെ ദുഷിക്കരുത്. അമ്മായിയെയും വലിയമ്മയെയും നിങ്ങളുടെ അമ്മയെയും സഹോദരിയെയും ഭക്തിയായി സ്നേഹിക്കണം. കാരണം അവർ വിധവകളാണ്. അവർക്ക് മറ്റാരുമില്ല."

**11. സ്വത്ത് വിഭജനം**

വ്യക്തികളുടെ തറവാട് സ്വത്തുക്കൾ ഭാഗം ചെയ്യുന്നതു സംബന്ധിച്ച് തിരുമേനിയെ അറിയിക്കുകയും തിരുമേനിയുടെ കൽപ്പനപ്രകാരം ഉഭയസമ്മതത്തോടുകൂടി സ്വത്തുക്കൾ വിഭജിക്കുകയും ചെയ്യുന്ന പതിവുണ്ടായിരുന്നു. ഒരിക്കൽ ഒരാളുടെ പുരയും പുരയിടവും അനുജൻ അപഹരിച്ചതിനെ സംബന്ധിച്ച് സംഗതി കേട്ടു തീരുമാനമെടുക്കാൻ തിരുമേനി ഒരു വൈദികനെ ചുമതലപ്പെടുത്തി കല്പന അയച്ചു.

**12. അയൽക്കാരോടുള്ള ബന്ധം**

അയൽക്കാരോടു സൗഹാർദത്തോടും സ്നേഹത്തോടും ഇടപെടണമെന്ന് തിരുമേനി ആഗ്രഹിച്ചു. ഇത് കത്തുകളിലൂടെ വീട്ടുകാരെ ഓർമിപ്പിച്ചു. അയൽക്കാരോടുള്ള പ്രശ്നത്തിന്റെ സന്ദർഭത്തിൽ അവരോടു ക്ഷമയോടെ ഇടപെടണം എന്ന് സ്വന്തം ഭവനക്കാരെ ഓർമിപ്പിച്ചു. 'അയൽക്കാരോട് വൈരാഗ്യത്തോടെ പ്രവർത്തിക്കരുത്. അങ്ങനെ ചെയ്താൽ അപമാനവും നഷ്ടവും മാത്രമാണുണ്ടാവുക. അവർ വഴക്കുണ്ടാക്കുന്നത് മൂഢത്വവും അവരുടെ ഇല്ലായ്മകൊണ്ടുമാണ്'' എന്ന് സ്നേഹബുദ്ധിയാൽ ഓർമിപ്പിച്ചു.

മറ്റൊരു കത്തിൽ പറയുന്നു. "നമ്മുടെ നല്ല നെല്ലിന്റെകൂടെ കള്ളനെല്ലു ചെർക്കരുതെ. മറ്റു വല്ല വഴിയിലും നഷ്ടം വളരെ വന്നിട്ടുണ്ടെങ്കിലും അവയെല്ലാം ദൈവം പൊക്കി തരുന്നതാണെന്നു സത്യമായി വിശ്വസിച്ചു തമ്മിൽ സമാധാനമായി തീരണം. അതാകുന്നു നമ്മുടെ മുറ. ഇതേപ്പറ്റി ഉള്ള ദൊഷം പലതും ഞാൻ കാണുകയാൽ എന്റെ മനസിന്നു വളരെ വ്യസനം. വാശി വിട്ടു ആലൊചിക്കണമെ. ദൈവം നല്ല മനസു തരട്ടെ". 1895 ധനു 25നു കണ്ണങ്കോട്ട് പള്ളിയിൽ നിന്നും കൊച്ചു മാത്തുവിന് അയച്ച കത്തിൽ നിർദ്ദേശിക്കുന്നു. അതിൽ പറയുന്നു. "ജയിപ്പാൻ മാത്രമല്ലാ തൊൽപ്പാനും പഠിക്കണം. അയൽഭാഗം എല്ലാം തങ്ങൾക്കു വെണ്ടിയുള്ളവരായിത്തീരണമെന്ന ജ്ഞാനത്തോടു കൂടെ ആയതു നേടുകയും വെണം. തൽക്കാലം കാണപ്പെടുന്ന പുകഴ്ച നിത്യമെന്നു വിചാരിക്കരുതു. ദൈവം സാധുക്കളുടെ ഭാഗത്തുണ്ടു. സകലത്തിലും ദൈവത്തെ ഓർത്ത് പ്രവർത്തിക്കാ. അപ്പൊൾ സകലവും നമുക്കു ശുഭമായി തീരും".

1902 കന്നി ഒന്നിനു പരുമല സെമിനാരിയിൽ നിന്നും കൊച്ചുമാത്തുവിന് അയച്ച കത്തിൽ പറയുന്നു. "വ്യവഹാരത്തിന്നു ഇട വരുന്നതു

കഷ്ടകാല സമയമാണു. ആ കഷ്ടകാലം നീങ്ങണ്ട തിന്നു ദൈവകൃപ അല്ലാതെ മറ്റൊരു വഴിയുമില്ല. എമ്പ്രാൻതിരിയെയും നമ്പൂരിയെയും പെടിക്കണ്ടാ. ആ സിംഹങ്ങളുടെ കുലപച്ചുകളെ ദൈവം തകർത്തിക്കളയും. അപ്പൻ അവരെ ജയിച്ചതു സത്യം കൊണ്ടും ദൈവകൃപ കൊണ്ടും ആണു. അവയെ നീയും മുറുകെ പിടിച്ചു കൊൾകാ. തമ്പുരാനെ പെറ്റ അമ്മയുടെയും മാർതൊമ്മാ ശ്ലീഹയുടെയും പ്രാർത്ഥന നിനക്കു സകല ത്തിലും തുണ ആയിരിക്കും. അവരുടെ നാമത്തിൽ നീ കഴിച്ചുവരുന്നതു ഭക്തി ആയി കഴിക്കണം. എപ്പൊഴും അവരുടെ പ്രാർത്ഥന സഹായം ആയിരിപ്പാൻ അപെക്ഷിച്ചുകൊള്ളുകയും വെണം. നീ ഒന്നിലും ഭയപ്പെടണ്ട''. വ്യവഹാരങ്ങൾ ഉണ്ടായാലും സ്നേഹബുദ്ധിയാൽ ഇടപെടണ മെന്നും പ്രശ്നപരിഹാരത്തിനുള്ള വഴികൾ തുറന്നു തരാൻ ദൈവത്തോടു അപേക്ഷിക്കണ മെന്നും ഇവിടെ തിരുമേനി ഓർമ്മിപ്പിക്കുന്നു.

### 13. സഭാസമൂഹത്തിലുള്ള ഇടപെടലുകൾ

കുടുംബങ്ങൾ സഭയുടെ ഭാഗമാണ്. ദൈവ ഭക്തിയിലും പ്രാർത്ഥനയിലും കൂട്ടായ്മയിലും ശക്തിപ്പെട്ട കുടുംബങ്ങൾ ഉണ്ടാകണമെന്ന് തിരു മേനി ആഗ്രഹിച്ചു. അത് സഭയുടെ വളർച്ചയ്ക്കും സഹായകമാകും എന്ന് തിരുമേനി തിരിച്ചറിഞ്ഞു. ഈ പശ്ചാത്തലത്തിൽ സഭയിലും ഇടവകകളിലും എങ്ങനെ ഇടപെടണം എന്ന് തിരുമേനി മാർഗ്ഗ ദർശനങ്ങൾ നൽകുന്നുണ്ട്. 1892 കർക്കിടകം 23നു പരുമല സെമിനാരിയിൽ നിന്നും അയച്ച കൽപ്പന യിൽ ഇങ്ങനെ പറയുന്നു. "പിന്നെയും ദൈവ ത്തിന്റെ അനുഗ്രഹിക്കപ്പെട്ട സകല ജനവുമെ, നിങ്ങളെ ദൈവം ലോകത്തിൽ നിന്നു തന്റെ രക്തത്താൽ വീണ്ടെടുത്ത തനിക്കുള്ളവരാക്കി തീർത്തിരിക്കുന്നതുകൊണ്ടു നിങ്ങൾ വീണ്ടും ലോകത്തിലേയ്ക്കു തിരിയാതെ സകലത്തിലും തന്നെ ഇഷ്ടപ്പെടുന്നവരായിരിപ്പാൻ, തന്റെ തിരു കൽപ്പനകളെ നിങ്ങൾ ആചരിപ്പിൻ. നിങ്ങളുടെ വ്യാപാരങ്ങളിലും കൃഷികളിലും നടപ്പിലും ഇരി പ്പിലും ഊണിലും ഉറക്കത്തിലും സകലത്തിലും തന്നെ മഹത്വപ്പെടുത്തുവിൻ. നിങ്ങളെ ഭരിക്കുന്ന വർക്കു അനുസരണമുള്ളവരായിരിപ്പിൻ. നിങ്ങ ളുടെ ചുമതലയിൽ ഏൽപ്പിക്കപ്പെട്ടിരിക്കുന്ന വീട്ടിൻ ജനങ്ങളെ (കുടുംബം) അവർ ദൈവ ത്തിനു മക്കളായി തീരുവാൻ തക്കവണ്ണം സത്യ ത്തിലും ദൈവഭക്തിയിലും വളർത്തുവിൻ".

1887 മീനം 20നു തിരുവല്ല പള്ളിയിൽ നിന്നും കൊച്ചുമത്തായിക്ക് അയച്ച കത്തിൽ പറയുന്നു. ''പള്ളിക്കു കൊടുത്തുതീർപ്പാക്കാനുള്ളതു വെഗത്തിൽ കൊടുത്തു തീർക്കണം. ഇനിയും അതു കിടന്നുകൂടുന്നു എന്നും മറ്റും ഒന്നും കെൾപ്പാൻ ഇടവരുത്തരുത്. ആ കാര്യത്തിൽ നിങ്ങൾക്കു ശുദ്ധ മനസ്സുണ്ടായിരിക്കുമെംകിൽ മാത്രമെ നിങ്ങളുടെ ഭവനകാര്യവും ശുദ്ധമായി തീരൂ. ആ വകയിൽ വല്ല ലാഭമൊ എന്തെംകിലും ഇശ്ചിച്ച ഇങ്ങൊട്ടു പറ്റുവാൻ ഇട വരുന്നു എംകിൽ അതും അതിൽ പത്ത് ഇരട്ടിയും നിങ്ങളിൽ നിന്നു അന്യൻ കൊണ്ടു പൊകുവാൻ ഇട വരികയും ചെയ്യും." 1894 ചിങ്ങം 13നു തുമ്പമൺ പള്ളിയിൽ നിന്നും ചെറിയാൻ കുര്യക്ക് അയച്ച കത്തിൽ പറ യുന്നു. "നമ്മുടെ നിമിത്തം യാതൊരു ദോഷവും പള്ളിയ്ക്കാകട്ടെ പൊതുവിലേക്കാകട്ടെ ഉണ്ടാക്കി തീർക്കരുത്. വാശിയും വഴക്കും വലിപ്പവും ഭാവവും പള്ളി സംബന്ധമായ കാര്യത്തിൽ ഒരി ക്കലും വിചാരിക്കാതെ അവനവന്റെ താഴ്മയെ ശോഭിപ്പിച്ചും ദൈവത്തിൽ ആശ്രയിച്ചും ബഹുജന ങ്ങളെ തൃപ്തിപ്പെടുത്തിയും നടക്കുന്നവർ ഭാഗ്യവാന്മാർ. ദൈവം അവരെ അനുഗ്രഹിക്കയും ചെയ്യട്ടെ".

1890 തുലാം 31നു കറ്റാനത്ത് പള്ളിയിൽ നിന്നും കൊച്ചുമാത്തുവിന് അയച്ച സ്വകാര്യ കത്തിൽ പറയുന്നു. "ഒന്നിലും നിഗളിക്കരുത്. നിഗളത്തിന്റെ പിന്നാലെ വീഴ്ചയുണ്ട്. നിശ്ചയം. താഴ്മയുടെ പിന്നാലെ ഉയർച്ചയും ഉണ്ടാകും. പ്രത്യേകം പള്ളി കാര്യത്തിൽ ഒരിക്കലും വലിപ്പവും ഭാവവും നടിക്കരുത്. പള്ളിയിലെ കർത്തവ്യം അഭിഷേകം ചെയ്യപ്പെട്ട മേൽപ്പട്ടക്കാർക്കും പട്ടക്കാർക്കും ആകുന്നു. അവർക്കു നല്ലവണ്ണം കീഴ്പെട്ടു കൊള്ളണം. അവരെ ഭക്തിയായി വിചാരിക്കയും വേണം. അല്ലാതിരിക്കുന്നത് ഗുരുത്വകേടാകുന്നു. അവരെ നിന്ദിക്കുന്നത് ശാപവുമാണ്. പള്ളിയിൽ പ്രധാനന്മാരായി ആരെങ്കിലും ഉണ്ടെങ്കിൽ അവരെ എല്ലാവരിലും ഒടുക്കത്തവനായിരിക്കണം. അവരെല്ലാവരോടും ചോദിച്ചും അനുവദിച്ചും അല്ലാതെ തന്നിഷ്ടമായി ഒരു കാര്യവും പറവാനും പ്രവർത്തിപ്പാനും മനസ്സുവച്ചു പോകരുത്. പള്ളി യിൽ ദൈവം ഉണ്ടെന്നും പള്ളിക്കാര്യം തന്റെ തെന്നും പൂർണമായി വിശ്വസിച്ചു കൊള്ളണം. വല്ലതും കൊടുപ്പാനുണ്ടെങ്കിൽ പലിശയും കൂടി

കൊടുത്തു കൊള്ളണം. പള്ളിവക ഒരു കാശു പോലും ഇങ്ങോട്ടു പറ്റുവാൻ ഒന്നിലും ഇടയാക്കുകയും അരുത്. പള്ളിയിൽ നാട്യം പ്രവർത്തിപ്പാൻ ഇടവരുന്നത് ഇവന്റെ കഷ്ടകാല സമയത്താണെന്നു തീർച്ചയായി പഠിച്ചുകൊള്ളണം. പള്ളിക്കാര്യാദികൾ തന്റെ സ്വന്തകാര്യത്തിൽ വലിയതായി വിചാരിക്കയും അന്വേഷിക്കയും പ്രയാസപ്പെടുകയും ഭക്തിപൂർവ്വം ചിലവാക്കുകയും വേണം."

## 14. കുടുംബങ്ങളിലൂടെ മതബോധനവും ആത്മീയ പരിശീലനവും

തലമുറകളിലേക്കു ദൈവവിശ്വാസവും ഭക്തിയും പകരുന്നതിലും ആത്മീയ പരിശീലനം നൽകുന്നതിലും കുടുംബങ്ങൾക്ക്, വിശേഷാൽ മാതാപിതാക്കൾക്കു സുപ്രധാനമായ സ്ഥാനമുണ്ടെന്ന് തിരിച്ചറിഞ്ഞ തിരുമേനി കത്തുകളിലും കല്പനകളിലും ഇത് താല്പര്യത്തോടെ പരാമർശിക്കുന്നുണ്ട്. 'സകലത്തിലും സത്യക്രിസ്ത്യാനികളുടെ ലക്ഷണത്തിൽ നടക്കയും അത് രാവും പകലും മക്കളെ പഠിപ്പിക്കുകയും ചെയ്യുക. അപ്പോൾ സമാധാനത്തിന്റെ പുരുഷന്മാർക്കുള്ള ആ നല്ല അവസാനത്തിലേക്കു ദൈവം യോഗ്യമാക്കും' എന്നും 'സകലത്തിലും സകല പ്രവൃത്തിയിലും നന്മ മാത്രം വിചാരിക്ക. മക്കളോടും അതുതന്നെ ഗുണദോഷിച്ചു പഠിപ്പിക്ക' എന്നും തിരുമേനി ഉപദേശിച്ചു.

1897 മകരം 23ന് കല്ലുങ്കത്ര പള്ളിയിൽനിന്നും അയച്ച കൽപ്പനയിൽ ഇപ്രകാരം കാണുന്നു. "മാതാപിതാക്കന്മാർക്കും ഗുരുഭൂതന്മാർക്കും സഭയ്ക്കും സഭാപിതാക്കൾക്കും കീഴ്പ്പെട്ടിരിക്കുന്ന മക്കൾ അവരുടെ (വേദവിപരീതികളുടെ) പിന്നടികളിൽ നിന്നു വിട്ട് ഉല്ലാസങ്ങൾക്കും ആഹ്ലാദങ്ങൾക്കും മദ്യപാനം, വേശ്യാദോഷം, ദുർമ്മാർഗ്ഗം മുതലായ തോന്നിയവാസങ്ങളിലേക്കു പോകുവാൻ വിടാതിരിക്കുന്നതിൽ തൽക്കാലം അവർക്കു ദുഃഖവും അവസാനം അവർക്കു വലിയ സന്തോഷവും ഉണ്ടാകുന്നതാണ്. മേൽപ്പറഞ്ഞ കീഴനുസരണത്തിൽ അല്ലാതെ തന്നിഷ്ടമായി നടക്കപ്പെടുവാൻ ഇടവരുന്ന ബാലന്മാർക്കു തൽസമയം സന്തോഷവും, അവസാനം ദുഃഖവും നേരിടുന്നതാകുന്നു. ഗുരുഭൂതന്മാർക്ക് കീഴ്പ്പെട്ട് വരുതിപ്രകാരം നടക്കാതെ തോന്നിയവാസമായി നടക്കുന്ന പൈതങ്ങൾ ക്ലാസ്സിൽ നിന്നു തള്ളപ്പെട്ടവരായിത്തീരും." ഇവിടെ ക്ലാസ് എന്ന് ഉദ്ദേശിക്കുന്നത് പള്ളിക്കൂടങ്ങളിൽ നിന്നും പുറത്താക്കും എന്നുള്ളതാണ്. തിരുമേനി തുടരുന്നു. "നിങ്ങളുടെ മക്കളെ, അവർ ദൈവത്തിന്റെ മക്കളായിത്തീരുവാൻ തക്കവണ്ണം അവരെ സത്യവിശ്വാസത്തിലും സത്യനടപടികളിലും ഭയഭക്തിയിലും അനുസരണത്തിലും സ്നേഹത്തിലും വളർത്തുവിൻ." വേദവിപരീതികളുടെ പ്രസംഗങ്ങൾ കേൾക്കുകയോ അവരെ പ്രസംഗിപ്പിക്കുകയോ അവർക്ക് സ്ഥലം (അവസരം) കൊടുക്കുകയോ ചെയ്യരുത് എന്ന് തിരുമേനി ഈ കൽപ്പനയിൽ നിർദ്ദേശിക്കുന്നു. എന്തെല്ലാം കാര്യങ്ങളിൽ ശ്രദ്ധിക്കണം എന്നും ഇതിൽ ഓർമ്മിപ്പിക്കുന്നു. നോമ്പ്, നമസ്കാരം, കുരിശുവര, കുമ്പിടീൽ, കുർബാന, കുമ്പസാരം, മാമോദീസാ, രോഗികൾക്കുള്ള സൈത്തുപൂശൽ മുതലായ കർമ്മങ്ങളും, "തമ്പുരാനെ പെറ്റ അമ്മയോടും പരിശുദ്ധമാരോടുമുള്ള മധ്യസ്ഥ പ്രാർത്ഥനകളും" പാലിക്കണം എന്നും കല്പിച്ചു.

1897 ഇടവം 29നു പരുമല സെമിനാരിയിൽ നിന്നും കൊച്ചുമാത്തുവിന് അയച്ച കത്തിൽ നൽകുന്ന മാർഗനിർദേശം ശ്രദ്ധേയമാണ്. "മിടുക്കനാകണ്ടാ. ഭോഷനാകയുമരുത്. ആത്മാവിനെക്കാൾ ശരീരത്തെയും ദൈവത്തേക്കാൾ ദ്രവ്യത്തെയും സ്നെഹിക്കരുത്. ദൈവഭയമില്ലാത്തവർ കൂട്ടുകാരായി തീരരുത്. പ്രാർത്ഥനയിൽ താല്പര്യമായി ഇരുന്നുകൊൾകാ". എപ്പോഴും ദൈവത്തിൽ ആശ്രയിക്കുക എന്നു തിരുമേനി ഓർമ്മപ്പെടുത്തി. 1885 കന്നി 20ന് പുതുപ്പള്ളിയിൽ നിന്നും കുടുംബാംഗങ്ങൾക്ക് അയച്ച കത്തിൽ പറയുന്നു. "വ്യസനിക്കാതെ കർത്താവിൽ ആശ്വസിച്ചു ധൈര്യപ്പെടുക. തനിക്കു ഒക്കെയും കഴിയും. സകലത്തിലും സകല പ്രവൃത്തിയിലും നന്മ മാത്രം വിചാരിക്കാ. മക്കളൊടും അതുതന്നെ ഗുണദൊഷിച്ചു പഠിപ്പിക്കാ."

1902 മേടം 24നു പരുമല സെമിനാരിയിൽ നിന്നും കൊച്ചുമാത്തുവിന് എഴുതിയ കത്തിൽ പരാമർശിക്കുന്നത്. ഭവനത്തിന്റെ നിർമ്മാണത്തിനായി ചിട്ടി എടുക്കുന്നുണ്ട് എങ്കിൽ അത് വീട്ടുന്നതിനെക്കുറിച്ചും ചിന്തിക്കണം. ക്ഷമയോടും ബുദ്ധിയോടും ആലോചിച്ച് കാര്യങ്ങൾ നിർവഹിക്കാൻ ദൈവം ശക്തി നൽകട്ടെ എന്ന് ആശംസിക്കുന്നു. "തമ്പുരാനെ പെറ്റ അമ്മയെ കുടുംബത്തോടു കൂടെ നിങ്ങൾ എല്ലാവരും ഭക്തിയായി

വിചാരിച്ചു കൊള്ളണം. അമ്മയ്ക്ക് വിരോധമായി പറയുന്ന പിണക്കുപ്രസംഗികളെ സാത്താന്റെ സന്തതികൾ എന്നും കണക്കിട്ടു കൊള്ളണം. അമ്മയുടെ പ്രാർത്ഥനയും അനുഗ്രഹവും കൊണ്ട് നിങ്ങളെല്ലാവരും ആ കുടുംബം മുഴുവനും നിങ്ങൾക്കുള്ള സകലവും കാക്കപ്പെടും. അതു പ്രകാരം പരിശുദ്ധ തോമാശ്ലീഹായുടെ മേലും നിങ്ങൾ ഭക്തിയായി വിചാരിച്ചു കൊള്ളണം. പുതുതായി ഏത് കാര്യവും ആലോചിച്ചു തുടങ്ങുകയോ പുറപ്പെടുകയോ ചെയ്യുന്ന സമയം ഈ രണ്ടു സ്ഥലത്തും ചെന്ന് പ്രാർത്ഥിച്ച് വഴിപാട് ഇട്ടല്ലാതെ പുറപ്പെടരുത്. നിങ്ങൾ വിശ്വസിച്ചു കൊൾവിൻ. അങ്ങനെ നിങ്ങൾ പുറപ്പെടുന്ന കാര്യങ്ങൾ ഒക്കെയും ദൈവം ശുഭമാക്കി ത്തീർക്കും... നമ്മുടെ പിള്ളേരു യോഗ്യമായും ഭക്തിയായും അനുസരണമായും ഒക്കെയും നടക്കുന്നതിന് എല്ലാ നേരവും ഗുണദോഷിച്ചും ശാസിച്ചും കൊള്ളണം".

## 15. ധാർമിക നിഷ്ഠയുടെ പാലനം

ക്രിസ്ത്യാനികൾ എന്ന നിലയിൽ മാതൃകയോടെ എല്ലാവരോടും സ്നേഹത്തോടും സൗഹാർദത്തോടും ഇടപെടുക എന്ന് എപ്പോഴും തിരുമേനി ഓർമിപ്പിച്ചു. 1890 മകരം 16 നു കണ്ണങ്കോട് പള്ളിയിൽ നിന്നും കൊച്ചുമാത്തുവിന് അയച്ച കത്തിൽ പറയുന്നു. "എല്ലാ നെരത്തിലും ദൈവത്തിൽ തന്നെ ശരണപ്പെട്ടു സകല വ്യാപാരങ്ങളിലും സത്യത്തൊടുകൂടിത്തന്നെ മുൻനിറുത്തി കൊള്ളുകാ. എപ്പോഴും തന്റെ തണലുംകീഴിൽ ത്തന്നെ പാർത്തുകൊള്ളുകാ. ആ വഴിയാൽ കുടുംബമൊക്കെയും നടത്തി കൊള്ളുകാ. ദൈവം നിങ്ങളെ അനുഗ്രഹിക്കും''. മറ്റൊരിടത്തു "കഴിയുന്ന ദോഷങ്ങൾ ആരോടും ഒരിക്കലും ചെയ്യരുത്. എന്തെന്നാൽ അത് തനിക്കും സന്തതിക്കും തറവാട്ടേക്കും കേടായി ഭവിക്കും" എന്ന് മുന്നറിയിപ്പ് നൽകി. മാതാപിതാക്കളെ ബഹുമാനിക്കുന്നത് അനുഗ്രഹത്തിനിടയാക്കും എന്ന് തിരുമേനി ഉപദേശം നൽകിയിരുന്നു. "മാതാപിതാക്കന്മാരെ ഭക്തിയായി വിചാരിച്ചു പ്രവർത്തിക്കാതിരുന്നാൽ ഒരിക്കലും ഗുണം വരികയുമില്ല. അപ്രകാരവും അതിലധികവും ആകുന്നു ആത്മീക പിതാക്കന്മാരുടെത്" എന്നു 1899 കുംഭം 26 നു പറക്കോട് പള്ളിയിൽ നിന്നും അയച്ച കൽപ്പനയിൽ പരാമർശിച്ചു.

## ഉപസംഹാരം

ദൈവം സ്ഥാപിച്ച വിശുദ്ധ സംവിധാനമാണ് വിവാഹം. യേശുക്രിസ്തുവിന്റെ പ്രബോധനത്തിൽ നിന്നും ഇത് സുവ്യക്തമായി നമുക്കു മനസ്സിലാകുന്നു (മർക്കോസ് 10:6-9, ഉല്പത്തി 2:24). ഇത് ഒരു വിശുദ്ധവും രഹസ്യാത്മകവുമായ ഐക്യമാണ്. യേശുക്രിസ്തുവിനെ മാതൃകയാക്കി വിനയത്തോടും താഴ്മയോടും സമർപ്പണത്തോടും ത്യാഗത്തോടും കുടുംബജീവിതം നയിക്കേണ്ടതുണ്ട്. പരസ്പരമുള്ള സ്നേഹവും ഐക്യവും വിശ്വസ്തതയും കുടുംബജീവിതത്തെ ഊട്ടിയുറപ്പിക്കുന്നു. ഉത്തമമായ കുടുംബജീവിതം ശ്രേഷ്ഠമായ സമൂഹത്തിന് ഇടയാക്കും. തലമുറകൾ ദൈവത്തെ അറിഞ്ഞ് ഈ ലോകത്തിൽ ഉത്തമ പൗരന്മാരായി ജീവിക്കും. ദൈവത്തിന്റെ സൃഷ്ടികർമ്മത്തിൽ ക്രിയാത്മകവും സജീവവുമായ പങ്കാളിത്തം വഹിക്കും. കുടുംബജീവിതത്തെപ്പറ്റി വിശുദ്ധ ഗ്രന്ഥം പകരുന്ന ഈ ദർശനം പരിശുദ്ധ പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതത്തിൽ നിന്നും മനസ്സിലാക്കാൻ നമുക്ക് കഴിയുന്നു. ഈ കാലഘട്ടത്തിൽ ക്രിസ്തീയമായ മൂല്യങ്ങൾ നിലനിർത്തുന്ന കുടുംബങ്ങൾ ഉണ്ടാകുവാൻ പരിശുദ്ധന്റെ മധ്യസ്ഥതയിൽ അഭയം പ്രാപിക്കാം.

### ഗ്രന്ഥസൂചി

ഏലിയാസ് ജിമ്മി ചാത്തുരുത്തി, 'പരുമല തിരുമേനി: ഒരു വിശുദ്ധന്റെ ജീവിതവും സന്ദേശങ്ങളും', കോട്ടയം: ഡി സി ബുക്സ്, 2015.

ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പ. പരുമല തിരുമേനി), 'എഴുത്തുകൾ', കോട്ടയം: സോഫിയാ ബുക്സ്, 2010.

ഫാ. ഡോ. ജേക്കബ് കുര്യൻ (ചീഫ് എഡിറ്റർ), 'പരുമല സ്മൃതി' (പരിശുദ്ധ പരുമല തിരുമേനിയുടെ ദേഹവിയോഗ ശതാബ്ദി ഗ്രന്ഥം), കോട്ടയം: മലങ്കര സഭ, 2002.

മാർ ഗ്രീഗോറിയോസ് ഗീവർഗീസ്, 'ഊർശ്ലേം യാത്രാവിവരണം', കോട്ടയം:സോഫിയാ ബുക്സ്, 1895, 2002.



# ലാലിബെല്ല ദേവാലയങ്ങൾ: എത്യോപ്യയിലെ ആധ്യാത്മിക വിസ്മയം

ലിന്റോ പോൾ ജേക്കബ്, ഓണക്കൂർ

എത്യോപ്യൻ ഓർത്തഡോക്സ് തെവാഹെദോ സഭയുടെ തീർത്ഥാടന കേന്ദ്രങ്ങളിൽ പ്രഥമ സ്ഥാനമാണ് എത്യോപ്യയുടെ വടക്കൻ മലനിരകളിൽ സ്ഥിതി ചെയ്യുന്ന ലാലിബെല്ല ദേവാലയങ്ങൾക്കുള്ളത്. ഭൂനിരപ്പിൽ സ്ഥിതിചെയ്യുന്ന കൂറ്റൻ പാറകളുടെ അടിയിലേക്ക് തുരന്നു കൊണ്ട് നിർമ്മിക്കപ്പെട്ട ഈ ദേവാലയങ്ങൾ പുരാതന ആരാധന കേന്ദ്രങ്ങളാണ്. അവ ആ ദേശത്തിന്റെ ചരിത്രവും പൗരാണികമായ ദേവാലയ വാസ്തുവിദ്യയും പ്രതിധ്വനിക്കുന്ന അടയാളങ്ങളാണ്.

ലാലിബെല്ലാ ദേവാലയങ്ങളുടെ ചരിത്രം ആരംഭിക്കുന്നത് പന്ത്രണ്ടാം നൂറ്റാണ്ടിന്റെ അവസാനത്തിലും പതിമൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിലുമായി എത്യോപ്യ ഭരിച്ചിരുന്ന സാഗവേ രാജവംശത്തിലെ ലാലിബെല്ല രാജാവിന്റെ കാലത്താണ്. രാജ്യത്തിന്റെ സാംസ്കാരികവും ആധ്യാത്മികവുമായ മൂല്യങ്ങളെ ലോകത്തിനു മുമ്പാകെ പ്രദർശിപ്പിക്കുവാൻ അദ്ദേഹം എടുത്ത അനേകം ചുവടുകളിൽ ഒന്നായിരുന്നു ഈ ദേവാലയങ്ങളുടെ നിർമ്മാണം. മധ്യപൂർവ്വ ദേശത്ത് ഇസ്ലാമിക അധിനിവേശം മൂലം ജെറുസലേമിലേക്കുള്ള ക്രൈസ്തവരുടെ തീർത്ഥാടനം ദുസ്സഹകമായി തീർന്നു. ഈ സാഹചര്യത്തിൽ തന്റെ സാമ്രാജ്യത്തിലെ വിശ്വാസികൾക്കായി ഒരു പുതിയ നിർമ്മിക്കുന്നതിന് രാജാവ് മുന്നിട്ടിറങ്ങി. ദൈവത്തിൽ നിന്നും ലഭിച്ച ദർശനത്തെ തുടർന്നാണ് അദ്ദേഹം പാറകൾക്കുള്ളിൽ ദേവാലയ നിർമ്മാണം നടത്തിയത് എന്നും സ്വർഗീയ മാലാഖമാരാണ് ഈ ശ്രമകരമായ നിർമിതി നിർവഹിച്ചത് എന്നും വിശ്വസിക്കുന്നവരുണ്ട്.

ഒറ്റക്കല്ലിൽ നിർമ്മിതമായ 11 ദേവാലയങ്ങളാണ് ലാലിബല്ല ദേവാലയ സമുച്ചയത്തിൽ ഉള്ളത്. പരമ്പരാഗതമായ ദേവാലയങ്ങളുടെ നിർമ്മാണ രീതിയിൽ നിന്നും വ്യത്യസ്തമായി ഇവിടെ പാറകൾ തുരന്നു ഭൂമിക്ക് അടിയിലേക്ക് നിർമ്മിക്കുന്നു. അനേകം കൊത്തുപണികളാൽ ഓരോ ദേവാലയങ്ങളും അലങ്കരിച്ചിരിക്കുന്നു. യെരുശലേമിലെ രണ്ട് പ്രദേശങ്ങളെ അനുസ്മരിക്കുന്ന വിധത്തിൽ ലാലിബെല്ല ദേവാലയങ്ങളെയും വടക്ക് തെക്ക് എന്നീ ദിശകളിലേക്ക് വേർതിരിച്ചിരിക്കുന്നു. ബെത്ത് മെദഹന ആലേം (രക്ഷകന്റെ ആലയം), ബെത്ത് മറിയം (മറിയത്തിന്റെ ഭവനം), ബെത്ത് ഗോൽഗോത്ത തുടങ്ങിയ ദേവാലയങ്ങൾ ഉൾക്കൊള്ളുന്ന വടക്കുഭാഗം ഭൗമിക യെരുശലേമിനെ സൂചിപ്പിക്കുന്നു. ബേത്ത് അമ്മാനുവേൽ, ബേത്ത് അബ്ബാ ലിബാനോസ് തുടങ്ങിയ ദേവാലയങ്ങൾ അടങ്ങിയ തെക്കുഭാഗം സ്വർഗീയ യെരുശലേമിനെ സൂചിപ്പിക്കുന്നു. ലാലിബെല്ല ദേവാലയങ്ങളിൽ ഏറ്റവും പ്രസിദ്ധമായത് വിശുദ്ധ ഗീവർഗീസ്





സഹദായുടെ നാമത്തിൽ സ്ഥാപിതമായ ബേത്ത് ജിയോർജിസാണ്. ഒരു ഗ്രീക്ക് കുരിശിന്റെ ആകൃതിയിൽ നിർമ്മിതമായിരിക്കുന്നതുകൊണ്ട് ഈ ദേവാലയം മറ്റ് ലാലിബെല്ല ദേവാലയങ്ങളിൽ നിന്നും വ്യത്യസ്തമാണ്. ലാലിബെല്ല ദേവാലയ സമുച്ചയങ്ങളുടെയും എത്യോപ്യൻ ക്രൈസ്തവ സ്വത്വത്തിന്റെയും മുഖചിത്രമായി ഈ ദേവാലയം പരിഗണിക്കപ്പെടുന്നു.

സാംസ്കാരിക പ്രാധാന്യം ഉൾക്കൊള്ളുന്ന ഈ പ്രദേശം എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ ഒരു ആത്മീയ കേന്ദ്രമാണ്. നാലാം നൂറ്റാണ്ട് മുതൽ സജീവമായ ഒരു ആരാധനാ സമൂഹം ഈ പ്രദേശത്ത് നിലനിന്നതായി കരുതുന്നു. ക്രിസ്തുമസ്, ദനഹ എന്നീ പെരുന്നാളുകൾ പ്രാധാന്യത്തോടെ ആചരിക്കുന്നു. ഈ സന്ദർഭത്തിൽ രാജ്യത്തിനകത്തു നിന്നും പുറത്തു നിന്നും അനേകം ഓർത്തഡോക്സ് വിശ്വാസികൾ തീർത്ഥാടകരായി, വിശേഷങ്ങൾ പദയാത്രികരായി ഇവിടേക്ക് കടന്നു വരുന്നു. സന്യാസികളുടെ സമൂഹങ്ങളും ഒപ്പം ഏകാന്ത സന്യാസികളും ഈ ദേവാലയങ്ങളുടെ സമീപമായി ധ്യാനപൂർവം പാർക്കുന്നുണ്ട്.

ഓരോ ദേവാലയങ്ങളും വേദപുസ്തക ആശയങ്ങളും സഭയുടെ വിശ്വാസവും ഉൾക്കൊള്ളുന്ന ഐക്കൺ ചിത്രങ്ങളാൽ മനോഹരമാക്കിയിട്ടുണ്ട്. ഭൂമിക്ക് അടിയിൽ ആയതുകൊണ്ട് സൂര്യപ്രകാശത്തിന്റെ അഭാവത്തിൽ ഇരുണ്ട അന്തരീക്ഷത്തിലെ മെഴുകുതിരികളുടെ ചെറിയ വെളിച്ചവും പാറകളുടെ തണുപ്പും ധൂപാർപ്പണത്തിന്റെ നേർത്ത സുഗന്ധവും വ്യത്യസ്തമായ ആധ്യാത്മിക അനുഭൂതിയാണ് വിശ്വാസികൾക്ക് സമ്മാനിക്കുന്നത്.

ലാലിബെല്ല ദേവാലയങ്ങളുടെ സാംസ്കാരികവും അദ്ധ്യാത്മികവുമായ പ്രാധാന്യം പരിഗണിച്ച് 1978ൽ യുനെസ്കോ ലോക പൈതൃക പട്ടികയിൽ ഇവയെ ഉൾപ്പെടുത്തി. അനേകം തീർത്ഥാടകരും ചരിത്രകാരന്മാരും വിദ്യാർത്ഥികളും ഇവിടേക്ക് എത്തുന്നുണ്ട്. ലാലിബെല്ല ദേവാലയങ്ങളുടെ സംരക്ഷണം ഒരു വെല്ലുവിളിയാണ്. കാലാവസ്ഥാ വ്യതിയാനം മൂലം ഉണ്ടാകുന്ന പ്രതിസന്ധികളും മണ്ണൊലിപ്പും പാറകളുടെ ബലക്ഷയവും അന്തരീക്ഷത്തിലെ താപവർദ്ധനവും ആശങ്കയുണ്ടാക്കുന്നു. ഈ ദേവാലയങ്ങളുടെയും മറ്റ് പൈതൃക കേന്ദ്രങ്ങളുടെയും സംരക്ഷണത്തിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയും ചരിത്രാന്വേഷികളും ശ്രദ്ധിക്കുന്നുണ്ട്. ഓർത്തഡോക്സ് ആദ്ധ്യാത്മികതയുടെ സജീവമായ ഏടുകളായ ഇവയെ സംരക്ഷിക്കേണ്ടത് നമ്മുടെ ഉത്തരവാദിത്തമാണ്. എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ ആധ്യാത്മിക പൈതൃകത്തിന്റെ സ്മരണയും ലാലിബെല്ല ദേവാലയങ്ങൾ നിലനിർത്തുന്നു. •

ബാലപംക്തി

# മൂന്ന് ചോദ്യങ്ങൾ നൽകുന്ന പാഠങ്ങൾ



**ഫാ. ജോസ് തോമസ് പൂവത്തുങ്കൽ**

പ്രിയ കുഞ്ഞുങ്ങളെ,

പ്രശസ്ത റഷ്യൻ സാഹിത്യകാരനായ ലിയോ ടോൾസ്റ്റോയി (1828-1910) 1903ൽ എഴുതിയ ചെറു കഥയാണ് *"മൂന്ന് ചോദ്യങ്ങൾ"* (Three Questions). ജീവിത വിജയത്തിലേക്ക് നയിക്കുമെന്ന് താൻ വിശ്വസിക്കുന്ന മൂന്ന് അടിസ്ഥാന ചോദ്യങ്ങൾക്കുള്ള ഉത്തരം കണ്ടെത്തുവാനുള്ള ഒരു രാജാവിന്റെ അന്വേഷണത്തെ ചുറ്റിപ്പറ്റിയുള്ളതാണീ കഥ. ഏത് കാര്യവും ആരംഭിക്കുവാൻ അനുയോജ്യമായ സമയം ഏതാണ്? ഏതൊരാൾക്കും ഏറ്റവും വേണ്ടപ്പെട്ടവർ ആരാണ്? ചെയ്യേണ്ടതായ ഏറ്റവും പ്രധാനപ്പെട്ട കാര്യം എന്താണ്? ഇവയ്ക്കുള്ള ഉത്തരം ലഭിച്ചിരുന്നുവെങ്കിൽ ജീവിതത്തിൽ താൻ ഒരിക്കലും പരാജയപ്പെടുകയില്ല എന്നാണാ രാജാവ് ചിന്തിച്ചത്. ഈ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നവർക്ക് വലിയ പാരിതോഷികങ്ങൾ വാഗ്ദാനം ചെയ്തു. രാജശാസനം അറിഞ്ഞ പല പണ്ഡിതന്മാരും രാജാവിന്റെ അടുക്കൽ വന്ന് വിശദീകരണങ്ങൾ നൽകി. പക്ഷേ, അവർ നൽകിയ വ്യത്യസ്തങ്ങളായ ഉത്തരങ്ങൾ ഒന്നും രാജാവിനെ തൃപ്തനാക്കിയില്ല.

ശരിയായ ഉത്തരങ്ങൾ കണ്ടെത്തുന്നതിനായി വനത്തിനുള്ളിൽ താമസിക്കുന്ന ജ്ഞാനിയായ ഒരു സന്യാസിയെ സമീപിക്കുവാൻ രാജാവ് തീരുമാനിച്ചു. ലളിത ജീവിതം നയിക്കുന്ന സന്യാസിയുടെ അടുക്കലേക്ക് വേഷപ്രച്ഛന്നനായി സാധാരണക്കാരനെപ്പോലെയാണ് രാജാവ് കടന്നുചെന്നത്. അവിടെ ചെല്ലുമ്പോൾ ഭൂമിയിൽ കിളച്ചുകൊണ്ടിരിക്കുന്ന സന്യാസിയെയാണ് കണ്ടത്. ജോലി ചെയ്തുകൊണ്ടിരുന്ന സന്യാസിയോട് രാജാവ് തന്നെ അലട്ടുന്ന ചോദ്യങ്ങൾ മൂന്നും ചോദിച്ചു. ക്ഷീണിതനെങ്കിലും, മറുപടി ഒന്നും പറയാതെ സന്യാസി തന്റെ ജോലി തുടർന്നുകൊണ്ടിരുന്നു. *"ഇനി താങ്കൾ അൽപ്പം വിശ്രമിച്ചാലും, ഈ ജോലി ഞാൻ ചെയ്യാം"* എന്ന് പറഞ്ഞ് സന്യാസിയുടെ കയ്യിൽ നിന്ന് തൂമ്പ വാങ്ങി രാജാവ് നിലം കിളച്ചു തുടങ്ങി. നിലത്ത് തളർന്ന് ഇരുന്ന സന്യാസി അൽപ്പസമയത്തിനു ശേഷം ജോലി തുടരുവാൻ ശ്രമിച്ചു, എന്നാൽ രാജാവ് അതിനു സമ്മതിക്കാതെ പണി തുടർന്നു. ഈ സമയത്തൊന്നും സന്യാസി ആ ചോദ്യങ്ങൾക്ക് മറുപടി നൽകിയില്ല. നേരം സന്ധ്യയായി പണിചെയ്തുകൊണ്ടിരുന്ന രാജാവും ക്ഷീണിതനായി. *"താങ്കൾ എന്റെ ചോദ്യത്തിന് ഇതുവരെ മറുപടിയൊന്നും തന്നില്ല."* രാജാവ് സന്യാസിയോട് പറഞ്ഞു. *"ആരോ ഇങ്ങോട്ട് വരുന്നുണ്ടല്ലോ, ആദ്യം നമുക്കതു നോക്കാം."* സന്യാസി രാജാവിനേയും കൂട്ടിക്കൊണ്ട് ആഗതന്റെ അടുക്കലേക്ക് ചെന്നു. രക്തത്തിൽ കുളിച്ച വസ്ത്രവുമായി വന്ന അയാളുടെ വയറിൽ ആഴത്തിലൊരു മുറിവും ഉണ്ടായിരുന്നു. ഉടനെ, രാജാവ് അയാളുടെ മുറിവിൽ മരുന്നു വച്ചുകെട്ടുകയും ഇരുവരും ചേർന്ന് അയാളെ കുടിലിനുള്ളിൽ കൊണ്ടുപോയി കിടത്തുകയും ചെയ്തു. ക്ഷീണം മൂലം രാജാവ് തറയിൽ കിടന്ന് ഉറങ്ങിപ്പോയി. പിറ്റേന്ന് ഉറക്കമുണർന്ന രാജാവ് കണ്ടത് തന്നെ നോക്കി പുഞ്ചിരിച്ചുകൊണ്ടിരിക്കുന്ന ആ അപരിചിതനെയാണ്. അയാൾ പറഞ്ഞു: *"പ്രഭോ! അങ്ങ് എന്നോട് ക്ഷമിക്കണം, അങ്ങ് കൊട്ടാരത്തിൽ നിന്ന് ഇറങ്ങിയ സമയം മുതൽ ഞാൻ അങ്ങയെ കൊല്ലുന്നതിനായി തക്കം നോക്കി പിൻതുടരുകയായിരുന്നു. അങ്ങ് ഒരിക്കൽ എന്റെ സഹോദരനെ ശിക്ഷിച്ചതിന്റെ പ്രതികാരം ചെയ്യുന്നതിനായിരുന്നത്. പക്ഷേ, ഇവിടെ തങ്ങിയ അങ്ങയെ എനിക്ക് അപായപ്പെടുത്തുവാൻ കഴിഞ്ഞില്ല. അവസരം നോക്കി പിൻതുടർന്ന എന്നെ അങ്ങയുടെ അംഗരക്ഷകന്മാർ പിടികൂടുകയും വധിക്കുവാൻ ശ്രമിക്കുകയും ചെയ്തു. മുറിവേറ്റ ഞാൻ അവരിൽ നിന്നും രക്ഷപെട്ട് ഇവിടെയാണ് എത്തിച്ചേർന്നത്. അങ്ങ് എന്റെ മുറിവിൽ മരുന്ന് വച്ചുകെട്ടി എന്നെ രക്ഷിക്കുകയും ചെയ്തു. എന്റെ പ്രവൃത്തികളിൽ ഞാൻ ഇപ്പോൾ പശ്ചാത്തപിക്കുന്നു."*

അപരിചിതൻ പറഞ്ഞ കാര്യങ്ങൾ കേട്ട് അമ്പരന്നുപോയ രാജാവ് അയാളെ ആശ്വസിപ്പിച്ച് പറഞ്ഞയച്ചു. അതിനുശേഷം രാജാവ് സന്യാസിയെ അന്വേഷിച്ചു ചെന്നപ്പോൾ, തലേന്ന് കിളച്ചൊരുക്കിയ സ്ഥലത്ത് വിത്ത് വിതക്കുന്ന സന്യാസിയെയാണ് കണ്ടത്. *"ഇനിയെങ്കിലും എന്റെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ നൽകുവാൻ അങ്ങേക്ക് സാവകാശമുണ്ടാകുമോ?"* രാജാവ് അക്ഷമനായി. സന്യാസിയുടെ സൗമ്യമായ മറുപടി ഇപ്രകാരമായിരുന്നു: *"താങ്കളുടെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ ലഭിച്ചു കഴിഞ്ഞു."* രാജാവ് ആശ്ചര്യപ്പെട്ടു: *"എപ്പോൾ?"* സന്യാസി വിശദീകരിച്ചു. *"ഇന്നലെ നിങ്ങൾ ഇവിടെ വന്നപ്പോൾ നിലത്ത് കിളച്ചുകൊണ്ടിരുന്ന എന്നെ സഹായിച്ചതും. മുറിവേറ്റ് വന്നയാളെ യഥാവിധം ശുശ്രൂഷിച്ചതും ശത്രുവായിരുന്ന അയാളോട് ക്ഷമിക്കുകയും അയാൾ മിത്രമായിത്തീർന്നതുമെല്ലാം പരിശോധിച്ചുനോക്കിയാൽ മതിയല്ലോ. എല്ലാ ചോദ്യങ്ങൾക്കുമുള്ള ഉത്തരങ്ങൾ അതിലുണ്ട്."* സന്യാസി തുടർന്നു, *"ഇപ്പോൾ നമുക്ക് ലഭിച്ചിരിക്കുന്ന സമയമാണ് ഏതുകാര്യവും ചെയ്യുവാൻ അനുയോജ്യമായ സമയം. ആ സമയത്ത് നമ്മോടൊപ്പം ആരാണുള്ളത്, അയാളാണ് നമുക്ക് ഏറ്റവും വേണ്ടപ്പെട്ട ആൾ. നാളെ എന്തു സംഭവിക്കുമെന്നോ, അയാളെ വീണ്ടും കണ്ടുമുട്ടുമെന്നോ നമുക്ക് അറിയില്ല. ഈ സമയത്ത് നമ്മുടെ കൂടെയുള്ള ആൾക്ക് ചെയ്തുകൊടുക്കുവാൻ പറ്റുന്ന നന്മ നിറഞ്ഞ എന്തും ഏറ്റവും പ്രധാനപ്പെട്ട കാര്യങ്ങളായി മാറുന്നു."* സന്യാസിയുടെ മറുപടി കേട്ട രാജാവിന്റെ മനസ്സ് തെളിഞ്ഞു, അദ്ദേഹം തൃപ്തനായി. യഥാർത്ഥ ജ്ഞാനം അമൂർത്തമായ ചോദ്യങ്ങൾക്ക് ഉത്തരം തേടുന്നതിലല്ല. മറിച്ച് ഓരോ നിമിഷവും മറ്റുള്ളവരോട് അനുകമ്പയോടും ദയയോടെയും ജീവിക്കുന്നതിലാണെന്നുമുള്ള രാജാവിന്റെ തിരിച്ചറിവിലൂടെയാണ് കഥ അവസാനിക്കുന്നത്.

ഈ മൂന്ന് ചോദ്യങ്ങളുടെ ഉത്തരം രാജാവ് കണ്ടെത്തുന്നതിലൂടെ ഏറ്റവും ചുരുങ്ങിയത് മൂന്ന് ചിന്തകളെങ്കിലും മഹാനായ ആ സാഹിത്യകാരൻ നമ്മുടെ മുൻപിലേക്കായി സമർപ്പിക്കുന്നുണ്ട്. 1) ദീനാനുകമ്പയുടേയും ദയവിന്റേയും പ്രാധാന്യം. പ്രതികൂല സാഹചര്യങ്ങളിൽപ്പോലും സഹാനുഭൂതി പ്രകടിപ്പിക്കുകയും മറ്റുള്ളവരെ സഹായിക്കുകയും ചെയ്യുന്നതിന്റെ പ്രാധാന്യം ഈ കഥ ഊന്നിപ്പറയുന്നു. നമ്മുടെ കർത്താവ് അരുൾ ചെയ്തു: *"മനുഷ്യർ നിങ്ങൾക്കു ചെയ്യേണം എന്നു നിങ്ങൾ ഇച്ഛിക്കുന്നത് ഒക്കെയും നിങ്ങൾ അവർക്കും ചെയ്‌വീൻ"* (മത്തായി 7:12). നമുക്ക് മറ്റുള്ളവർ ദോഷം ചെയ്യുവാൻ നാം ആഗ്രഹിക്കുന്നില്ല, മറിച്ച് നന്മ നിറഞ്ഞ പ്രവർത്തനങ്ങളാണ് പ്രതീക്ഷിക്കുന്നത് എങ്കിൽ അതുപോലെ മറ്റുള്ളവരോടും പ്രവർത്തിപ്പാൻ നാം ബാധ്യസ്ഥരാണ്. *"എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തന്നു നിങ്ങൾ ചെയ്തേടത്തോളമെല്ലാം എനിക്ക് ചെയ്തു എന്നു ഞാൻ സത്യമായിട്ട് നിങ്ങളോട് പറയുന്നു...."* (മത്തായി 25:40).

2) വർത്തമാന കാലത്തിൽ ജീവിക്കുക. ഭൂതകാലത്തെക്കുറിച്ചോ, ഭാവിയെപ്പറ്റിയോ ആകുലപ്പെടുന്നതിനു പകരം വർത്തമാനകാലത്തിലെ ഓരോ നിമിഷത്തെയും ഉൾക്കൊള്ളുകയും ഇപ്പോൾ സംഭവിക്കുന്ന കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്യുക എന്ന ആശയത്തെ അടിവരയിട്ട് ഉറപ്പിക്കുന്നു. *''നാളെക്കായി വിചാരപ്പെടരുത്''* എന്നരുളിയ കർത്താവ് നൽകുന്ന വിശദീകരണം നമ്മുടെ എല്ലാ ആകാംക്ഷകളേയും ദൂരീകരിക്കുന്നതല്ലേ? *"ഞാൻ നിങ്ങളോട് പറയുന്നതു: .... വിചാരപ്പെടരുതു; ... വിചാരപ്പെടുന്നതിനാൽ തന്റെ നീളത്തോട് ഒരു മുഴം കൂട്ടുവാൻ നിങ്ങളിൽ ആർക്ക് കഴിയും?... സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് ഇതൊക്കെയും നിങ്ങൾക്കു ആവശ്യം എന്നു അറിയുന്നുവല്ലോ...."* (മത്തായി 6:25 – 34). ഭാവിയെക്കുറിച്ചുള്ള ഉത്ക്കണ്ഠയും അനാവശ്യമായ ചിന്തയും ഒഴിവാക്കി വർത്തമാനകാലത്തിൽ ജീവിക്കുക. നമ്മുടെ തലയിലെ ഒരു മുടി പോലും കൊഴിയുന്നത് അറിയുന്നവനായ നമ്മുടെ സൃഷ്ടാവിങ്കൽ സകലതും ഭരമേൽപ്പിച്ച് സമാധാനത്തോടെ ജീവിക്കുക. സങ്കീർത്തനക്കാരൻ പാടിയതുപോലെ *''ഞാൻ സമാധാനത്തോടെ കിടന്നുറങ്ങും; നീയല്ലോ യഹോവേ, എന്നെ നിർഭയം വസിക്കുമാറാക്കുന്നത്"* (സങ്കീ. 4:8). ഈയൊരു മാനസികാവസ്ഥയിലേക്ക് നാം എത്തിച്ചേരണം.

3) വിജ്ഞാനത്തിന്റെ സങ്കീർണ്ണത നിറഞ്ഞ വഴികൾ. ജ്ഞാനത്തിന്റെ ബഹുമുഖ മാർഗ്ഗങ്ങളിലൂടെ ടോൾസ്റ്റോയി തന്റെ അനുവാചകരെ വഴിനടത്തുകയാണ്. യഥാർത്ഥ ജ്ഞാനം ബൗദ്ധികമായ അറിവിൽ നിന്നല്ല, മറിച്ച് അനുകമ്പയുടേയും വിനയത്തിന്റേയും നന്മ നിറഞ്ഞ പ്രവർത്തനങ്ങളിൽ നിന്നും അവ ഉളവാക്കുന്ന അനുഭവങ്ങളിൽ നിന്നുമാണ് വരുന്നതെന്ന് നിർദ്ദേശിക്കുന്നു. *"അനുഭവമാണ് എല്ലാറ്റിന്റേയും ഗുരു"*; ജൂലിയസ് സീസറിന്റെ വാക്കുകളാണിത്.

"അറിവിന്റെ ഏക ഉറവിടം അനുഭവമാണ്." എന്ന് ആൽബർട്ട് ഐൻസ്റ്റീൻ. *"ജീവിതം അനുഭവങ്ങളുടെ ഒരു പരമ്പരയാണ്, അവ ഓരോന്നും നമ്മെ വലുതാക്കുന്നു. ചിലപ്പോൾ ഇത് തിരിച്ചറിയുവാൻ പ്രയാസമാണെങ്കിലും. കാരണം, സ്വഭാവം വികസിപ്പിക്കുന്നതിനാണ് ലോകം നിർമ്മിച്ചിരിക്കുന്നത്, നാം സഹിക്കുന്ന തിരിച്ചടികളും സങ്കടങ്ങളും നമ്മുടെ മുന്നോട്ടുള്ള യാത്രയിൽ നമ്മെ സഹായിക്കുമെന്ന് നാം പഠിക്കണം."* ഹെൻറി ഫോർഡിന്റെ ഈ വാക്കുകൾ എത്ര അർത്ഥപൂർണ്ണമാണ്. നമ്മുടെ കർത്താവിനെക്കുറിച്ച് പറയുമ്പോൾ പോലും *"പുത്രൻ എങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണം പഠിച്ചു തികഞ്ഞവനായി"* (എബ്രായർ 5:8) എന്ന് പറയുന്ന പൗലോസ് ശ്ലീഹ തന്നെപ്പറ്റി സ്വയമായി പറയുന്നത്: *"ലഭിച്ചു കഴിഞ്ഞു എന്നോ, തികഞ്ഞവനായി എന്നോ അല്ല,... നമ്മിൽ തികഞ്ഞവർ ഒക്കെയും ഇങ്ങനെ തന്നെ ചിന്തിച്ചുകൊൾക"* (ഫിലിപ്പിയർ 3:12–15).

ജീവിതത്തിന്റെ സങ്കീർണ്ണതകളുടെ ഗതിനിയന്ത്രണം ശരിയായി നിർവ്വഹിക്കുന്നതിലും യഥാർത്ഥ പൂർണ്ണത കൈവരിക്കുന്നതിലും, നമ്മുടെ ചിന്തകളേയും വികാരങ്ങളേയും ശാരീരിക അവസ്ഥകളേയും പരിസ്ഥിതിയെപ്പറ്റിയും നല്ല അവബോധമുണ്ടാക്കുന്നതിലും, സഹാനുഭൂതി, പരോപകാരം എന്നിവയുടെ പ്രാധാന്യത്തെ അടിവരയിട്ടുറപ്പിക്കുന്നതുമായ ടോൾസ്റ്റോയിയുടെ ഈ ആഖ്യാനത്തിലൂടെ ലഭിക്കുന്ന പാഠങ്ങൾ നമ്മുടെ ജീവിത വിജയത്തിനും ശോഭനമായ ഭാവിക്കും സഹായകരമാകണം.

സ്നേഹപൂർവ്വം,

**ജോസച്ചൻ**

# സൺഡേസ്കൂൾ വാർഷിക പൊതുയോഗം

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷന്റെ 59മത് വാർഷിക പൊതുയോഗം കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിലെ കേന്ദ്ര ഓഫീസിൽ വച്ച് 2024 സെപ്റ്റംബർ 28നു നടത്തപ്പെട്ടു. രാവിലെ 9 മണിക്ക് രജിസ്ട്രേഷൻ ആരംഭിച്ചു. 10 മണിക്ക് പ്രസിഡണ്ട് തിരുമേനി പതാക ഉയർത്തി. തുടർന്ന് പൊതുയോഗം ആരംഭിച്ചു. വേദവചനഭൂഷൺ ക്രിസ്റ്റീന ആൻ സണ്ണി വേദവായന നടത്തി. പ്രാർത്ഥനാഗാനത്തെ തുടർന്ന് അനുശോചന പ്രമേയം ഫാ. ബ്രിജിത്ത് കെ. ബേബി അവതരിപ്പിച്ചു. തുടർന്ന് യോഗനടപടികളിലേക്ക് കടന്നു. പ്രസിഡന്റ് അഭിവന്ദ്യ ഡോ. ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ ഉദ്ഘാടനം ചെയ്തു. സൺഡേസ്കൂൾ പ്രതിഭകളെയും മത്സര പരീക്ഷകളിൽ സമ്മാനാർഹരായവരെയും യോഗത്തിൽ അനുമോദിച്ചു. പാഠ്യ-സഹപാഠ്യ മത്സരങ്ങളിൽ ഏറ്റവും കൂടുതൽ പോയിന്റ് കരസ്ഥമാക്കിയ ഭദ്രാസനത്തിനുള്ള പുന്നത്ര മാർ ദീവന്നാസിയോസ് എവറോളിംഗ് ട്രോഫി തുമ്പമൺ ഭദ്രാസനത്തിനുവേണ്ടി ഡയറക്ടർ പ്രൊഫ. ബാബു വർഗീസും ഭദ്രാസന സൺഡേസ്കൂൾ പ്രവർത്തകരും ചേർന്ന് സ്വീകരിച്ചു. ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ്, എക്സിക്യൂട്ടീവ് ഓഫീസർ ഡോ. ചെറിയാൻ തോമസ്, ഓഫീസ് അഡ്മിനിസ്ട്രേറ്റർ ഫാ. ബ്രിജിത് കെ. ബേബി, എക്സാമിനേഷൻ കൺട്രോളർ ഡോ. ഐപ്പ് വർഗീസ്, ഒ. വി. ബി. എസ്. ഡയറക്ടർ ഫാ. ടൈറ്റസ് ജോൺ, ഒ. വി. ബി. എസ്. ജനറൽ സെക്രട്ടറി സന്തോഷ് ബേബി, സൺഡേസ്കൂൾ വാഗ്മിതിലകം കുമാരി ജ്യോത്സന റോയ് എന്നിവർ പ്രസംഗിച്ചു.

പൊതു സമ്മേളനത്തെ തുടർന്ന് ബിസിനസ് സെഷനും നടന്നു. 2023–2024 വർഷത്തെ വാർഷിക റിപ്പോർട്ട് ഫാ. ബ്രിജിത് കെ. ബേബിയും, സപ്ലിമെന്ററി ബജറ്റ്, ഒ. എസ്. എസ്. എ. ഇ , ഒ. വി. ബി. എസ്. എന്നിവയുടെ വരവു ചിലവ് കണക്ക് എന്നിവ ട്രഷറർ സി. കെ. ജേക്കബും അവതരിപ്പിച്ചു. 2024–2025 വർഷത്തെ ബജറ്റും അവതരിപ്പിച്ച ശേഷം 2024–2025 വർഷത്തെ ഓഡിറ്ററുമാരുടെ തിരഞ്ഞെടുപ്പും നടന്നു. 2024–2025 വർഷത്തെ അസോസിയേഷൻ ഓഡിറ്റർമാരായി ജോർജ് തോമസ് നെല്ലിപ്പള്ളിയും എബ്രഹാം മാത്യു വീരപ്പള്ളിയും തിരഞ്ഞെടുക്കപ്പെട്ടു. ഒ. വി. ബി. എസ്. 2025നെ സംബന്ധിച്ച ചർച്ചയും നിർവഹിച്ചു.



# 13 ബൈബിൾ & ചർച്ച് ക്വിസ്

ഫാ. മാത്യൂസ് കാഞ്ഞിരംപാറ

Total Marks 75

A. **പഴയനിയമം** (ഉത്തരങ്ങളോടൊപ്പം വേദഭാഗവും എഴുതണം)

1. ദാനിയേലിന് 'ബെൽത്ത്ശസ്സർ' എന്ന് പേരിട്ട ഷണ്ഡാധിപൻ?
2. ഓബദ്യാവ് 4-ാം വാക്യം യിരെമ്യാ പ്രവചനത്തിലും കാണുന്നു. വേദഭാഗം എഴുതുക.
3. പുരോഹിതന്മാർക്കും ലേവ്യരിൽ ശുശ്രൂഷ ചെയ്യുന്നവർക്കും യഹോവയുടെ ആലയത്തിൽ കടക്കുവാനുള്ള യോഗ്യത എന്ത്? (Ref: ദിനവൃത്താന്തം)
4. ഹനനയാഗത്തേക്കാൾ യഹോവയ്ക്ക് ഇഷ്ടമുള്ളത് എന്ത്? (Ref: സദൃശവാക്യങ്ങൾ)
5. എപ്രകാരമുള്ള മനുഷ്യനെയാണ് ദൈവം കടാക്ഷിക്കുന്നു എന്ന് കല്പിച്ചിരിക്കുന്നത്? (Ref: യെശയ്യാ പ്രവചനം)

B. **പുതിയനിയമം** (ഉത്തരങ്ങളോടൊപ്പം വേദഭാഗവും എഴുതണം)

1. യോഹന്നാന്റെ സുവിശേഷത്തിന്റെ രചനോദ്ദേശ്യം എന്ത്?
2. കൊരിന്ത്യ ലേഖനത്തിൽ കാണുന്ന കൃപാവരങ്ങൾ ആകെ എത്ര? അവ ഏവ?
3. പൗലോസിന്റെ ലേഖനത്തിൽ പരാമർശിച്ചിരിക്കുന്ന, ആദിമസഭയുടെ തൂണുകൾ ആരെല്ലാം?
4. പൗലോസായിത്തീർന്ന ശൗലിനോട് കർത്താവ് സംസാരിച്ചത് ഏത് ഭാഷയിലാണ്?
5. എന്ത് നിമിത്തമാണ് പൗലോസ് ദൈവത്തിന് സ്തോത്രം പറഞ്ഞത്? (Ref: കൊരിന്ത്യ ലേഖനം)

C. **സഭാസംബന്ധമായവ**

1. പരസ്പര ഐക്യവും അഭിവൃദ്ധിയും വിശ്വാസികൾക്ക് ഉണ്ടാകുവാൻ പ്രാർത്ഥിക്കണമെന്ന് ഉദ്ബോധിപ്പിക്കുന്ന തുബ്ദേൻ ഏത്?
2. മുട്ടു കുത്തി നിന്ന് ഒരു വിശ്വാസി സ്വീകരിക്കുന്ന കൂദാശ ഏത്?
3. വി. കുർബ്ബാനയ്ക്ക് പുളിപ്പില്ലാത്ത അപ്പം (പത്തീറാ) ഉപയോഗിക്കുന്ന ഓർത്തഡോക്സ് സഭ ഏത്?
4. 'കൗക്ക്ബോ' എന്ന സുറിയാനി പദത്തിന്റെ അർത്ഥം?
5. അനുതാപത്തിന്റെ മസുമൂറാകൾ എത്ര? അവ ഏതെല്ലാം?

കഴിഞ്ഞ ലക്കത്തിൽ നൽകിയ ബൈബിൾ & ചർച്ച് ക്വിസ് 12ന്റെ ശരിയുത്തരങ്ങളും വിജയികളും അടുത്ത ലക്കത്തിൽ നൽകുന്നതാണ്. ഈ ക്വിസിൽ പങ്കെടുക്കുവാൻ അനേകർ താല്പര്യം കാണിക്കുന്നതിലുള്ള സന്തോഷം അറിയിക്കുന്നു.

# ഏകീകൃത ഈസ്റ്റർ തീയതിക്ക് ആഹ്വാനം



## വർഗീസ് ജോൺ തോട്ടപ്പുഴ

**ഓ**റിയന്റൽ - ബൈസന്റൈൻ ഓർത്തഡോക്സ് സഭകൾ ഏകീകൃത ഈസ്റ്റർ തീയതിക്ക് ആഹ്വാനം ചെയ്തു. എഡി 325ലെ നിഖ്യാ സുന്നഹദോസിന്റെ 1700-ാം വാർഷികം 2025ൽ ആഘോഷിക്കുമ്പോഴേക്ക് ഇതു പ്രാബല്യത്തിൽ വരുന്നത് ഉചിതമാണെന്ന് ഈജിപ്റ്റിലെ വാഡി അൽ നട്രൂൺ സെന്റ് ബിഷോയ് ആശ്രമത്തിൽ സെപ്റ്റംബർ 16, 17 തീയതികളിൽ നടന്ന സംയുക്ത സമ്മേളനം വിലയിരുത്തി. 2025 ഏപ്രിൽ 20-ന് എല്ലാവരും ഒരുമിച്ച് ഈസ്റ്റർ ആഘോഷിക്കുന്ന തീയതിയാണെന്നുള്ളതും അനുകൂലമായ സന്ദർഭമാണ്. കോൺസ്റ്റാന്റിനോപ്പിൾ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയോ സെപ്റ്റംബർ ആദ്യം ഇതേ വിഷയം ഉന്നയിച്ചിരുന്നു.

വസന്ത വിഷുവം (Vernal Equinox) ആയ മാർച്ച് 21നോ അതിനു ശേഷമോ വരുന്ന പൗർണമിയുടെ (Paschal Full Moon Day) പിറ്റേ ഞായറാഴ്ചയാണ് ഈസ്റ്റർ. ഈ പൗർണമി (പെസഹാ ചന്ദ്രൻ) ഞായറാഴ്ച വന്നാൽ ഈസ്റ്റർ അതിനടുത്ത ഞായറാഴ്ചയായിരിക്കും. നിഖ്യാ സുന്നഹദോസ് (എഡി 325) ആണ് ഈ തീരുമാനമെടുത്തത്. ക്രൈസ്തവലോകം എഡി 325 മുതൽ 1582 വരെ ഒരുമിച്ചാണ് ക്രിസ്മസ്, ഈസ്റ്റർ തുടങ്ങിയ പെരുന്നാളുകൾ ആഘോഷിച്ചിരുന്നത്. 1582 മുതൽ ജൂലിയൻ കലണ്ടർ പ്രകാരവും ഗ്രിഗോറിയൻ കലണ്ടർ പ്രകാരവും വ്യത്യസ്ത തീയതികളിൽ ആഘോഷിച്ചു വരുന്നു.

മലങ്കര സുറിയാനി സഭയിലെ പാത്രിയർക്കീസ് പക്ഷം (ബാവാകക്ഷി) 1952 ഡിസംബർ 15 ന് യൽദോ നോമ്പാരംഭത്തിനും (പ. അപ്രേം പ്രഥമൻ ബാവായുടെ കൽപന നമ്പർ 620/05.11.1952) കാതോലിക്കാപക്ഷം (മെത്രാൻ കക്ഷി) 1953 മേയ് 14ന് സ്വർഗാരോഹണ പെരുന്നാളിനുമാണ് (പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കൽപന നമ്പർ 59/16.04.1953) ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) സ്വീകരിച്ചത്. 1953ൽ ഇരു കലണ്ടർ പ്രകാരവും ഒരുമിച്ചായിരുന്നു ഉയിർപ്പുപെരുന്നാൾ എന്നതു കൊണ്ട് അന്നത്തെ കലണ്ടർ പരിഷ്കരണം എളുപ്പമായി; സ്വർഗാരോഹണപ്പെരുന്നാൾ മാറ്റേണ്ടതായി വന്നില്ല. മാർത്തോമ്മാ സഭ 1952 ഡിസംബറിലും തൊഴിയൂർ സഭ 1953 ജൂണിലും കൽദായ (അസിറിയൻ) സഭയിൽ എർബിൽ ആസ്ഥാനമായ വിഭാഗം 1964ലും യോജിച്ച കൽദായ സഭ 1995ലും ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചു; അതോടെ ജനുവരി ഏഴിനു പകരം ഡിസംബർ 25ന് ക്രിസ്മസും പുതിയരീതി പ്രകാരം ഈസ്റ്ററും ആഘോഷിച്ചു വരുന്നു.

എല്ലാ വിശേഷ ദിവസങ്ങളും ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ചും എല്ലാ വിശേഷ ദിവസങ്ങളും ജൂലിയൻ കലണ്ടർ അനുസരിച്ചും ആഘോഷിക്കുന്നവരെ കൂടാതെ ക്രിസ്മസ്, വചനിപ്പു പെരുന്നാൾ തുടങ്ങി നിശ്ചിത തീയതിയിൽ വരുന്ന വിശേഷ ദിവസങ്ങൾ മാത്രം ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ചും ഈസ്റ്റർ ഉൾപ്പെടെ നിശ്ചിത തീയതിയിൽ വരാത്ത വിശേഷ ദിവസങ്ങൾ ജൂലിയൻ കലണ്ടർ അനുസരിച്ചും ആചരിക്കുന്നവരുമുണ്ട്. ഒരേ സഭയിൽ തന്നെ രണ്ടു കലണ്ടറുകൾ മൂന്നു രീതികളിൽ പ്രാദേശികാടിസ്ഥാനത്തിൽ ഉപയോഗിക്കുന്ന സഭകളുമുണ്ട്. സിറിയക് ഓർത്തഡോക്സ് (അന്ത്യോഖ്യൻ സിറിയൻ) സഭ ഉദാഹരണം.

ഇന്നും എത്യോപ്യാ, എറിത്രിയാ, ഈജിപ്റ്റ്, റഷ്യ, ബലാറസ്, യുക്രയിൻ, ജോർജിയ, കസഖ്സ്ഥാൻ, മൊൾഡോവ, സെർബിയ, മാസിഡോണിയ തുടങ്ങിയ രാജ്യങ്ങളിലെ 15 കോടിയിൽപരം ക്രൈസ്തവർ മറ്റുള്ളവരിൽ നിന്ന് 13 ദിവസം വൈകി ജനുവരി ഏഴിന് ക്രിസ്മസ് ആഘോഷിക്കുന്നു. എത്യോപ്യൻ, എറിത്രിയൻ, കോപ്റ്റിക്, റഷ്യൻ, യുക്രേനിയൻ, ജോർജിയൻ, സെർബിയൻ, ജറുസലേം തുടങ്ങിയ ഓർത്തഡോക്സ് സഭകളും അസിറിയൻ സഭയിൽ ബാഗ്ദാദ് ആസ്ഥാനമായുള്ള വിഭാഗവും റഷ്യൻ-യുക്രേനിയൻ കത്തോലിക്കാ റീത്തുകളും ജൂലിയൻ കലണ്ടർ അനുസരിച്ചാണ് എല്ലാ പെരുന്നാളുകളും ആഘോഷിക്കുന്നത്. 20, 21 നൂറ്റാണ്ടു

## ജൂലിയൻ കലണ്ടർ, ഗ്രിഗോറിയൻ കലണ്ടർ

**പു**രാതന റോമൻ കലണ്ടറിൽ ആവശ്യമായ പരിഷ്കാരങ്ങൾ വരുത്തി ജൂലിയസ് സീസർ റോമൻ വർഷം (AUC) 709 (45 BC) -ൽ ഏർപ്പെടുത്തിയതാണ് 'ജൂലിയൻ കലണ്ടർ' (Julian Calendar). ജൂലിയൻ കലണ്ടറിലെ പിശകു പരിഹരിച്ച് 1582 ൽ പോപ്പ് ഗ്രിഗറി XIII ഏർപ്പെടുത്തിയതാണ് 'ഗ്രിഗോറിയൻ കലണ്ടർ' (Gregorian Calendar). നിഖ്യാ സുന്നഹദോസ് (AD 325) മുതൽ 1582 വരെ ജൂലിയൻ കലണ്ടറിൽ ഏകദേശം 10 ദിവസത്തിന്റെ പിശകുണ്ടെന്നു കണ്ടെത്തി മാർപാപ്പാ പരിഹരിച്ചു. ജൂലിയൻ കലണ്ടറും ഗ്രിഗോറിയൻ കലണ്ടറും തമ്മിൽ 16, 17 നൂറ്റാണ്ടുകളിൽ (1582 – 1700) പത്തും 18–ാം നൂറ്റാണ്ടിൽ (1700 – 1800) പതിനൊന്നും 19–ാം നൂറ്റാണ്ടിൽ (1800 – 1900) പന്ത്രണ്ടും 20, 21 നൂറ്റാണ്ടുകളിൽ (1900 – 2100) പതിമൂന്നും 22–ാം നൂറ്റാണ്ടിൽ (2100 – 2200) പതിനാലുമാണ് വ്യത്യാസം. മലങ്കരസഭയിലെ പഴയ സഭാ പഞ്ചാംഗങ്ങളിൽ ഇവയെ യഥാക്രമം സുറിയാനി കണക്ക്, ഇംഗ്ലീഷ് കണക്ക് എന്നിങ്ങനെയാണ് വിശേഷിപ്പിക്കുന്നത്. മലയാള കണക്ക് (കൊല്ല വർഷം) ഇവയിൽ നിന്ന് വ്യത്യസ്തമാണ്.

റോമൻ കത്തോലിക്കാ രാജ്യങ്ങൾ അധികം വൈകാതെ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചെങ്കിലും പല ഓർത്തഡോക്സ്–പ്രൊട്ടസ്റ്റന്റ് രാജ്യങ്ങളും 18–ാം നൂറ്റാണ്ടുവരെ ഇതു സ്വീകരിച്ചില്ല. 1752 ലാണ് ബ്രിട്ടൻ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചത്. അന്ന് കലണ്ടറുകൾ തമ്മിലുള്ള വ്യത്യാസം 11 ദിവസമായിരുന്നു. ജപ്പാൻ 1873 ലും ചൈന 1912 ലും റഷ്യ 1918ലും ഗ്രീസും ഗ്രീക്ക് ഓർത്തഡോക്സ് സഭയും 1923 ലും ടർക്കി 1927 ലും പുതിയ രീതി സ്വീകരിച്ചു.

കളിൽ ജൂലിയൻ കലണ്ടറിലെ ഡിസംബർ 25, ഗ്രിഗോറിയൻ കലണ്ടറിൽ ജനുവരി ഏഴാകും. ഒരു കോടിയോളം അംഗസംഖ്യയുള്ള അർമേനിയൻ സഭ പുരാതനമായ പതിവനുസരിച്ച് ക്രിസ്മസും എപ്പിഫനി(ദനഹാ)യും ഒരുമിച്ച് ജനുവരി ആറിന് 'തെയോഫനി' (Theophany) എന്ന പേരിൽ ഇൻഡ്യയിൽ ഉൾപ്പെടെ ആഘോഷിക്കുന്നു. വിശുദ്ധ നാട്ടിലെ അർമേനിയക്കാർക്ക് ജനുവരി 19നാണ് ഈ ആഘോഷം.

മലങ്കര, അർമേനിയൻ ഒഴികെയുള്ള ഓറിയന്റൽ ഓർത്തഡോക്സ് സഭകളും ഫിന്നിഷ് ഒഴികെയുള്ള എല്ലാ ബൈസന്റൈൻ ഓർത്തഡോക്സ് സഭകളും പൂർണ്ണമായോ ഭാഗകമായോ ജൂലിയൻ കലണ്ടർ ഉപയോഗിക്കുന്നതിനാൽ മറ്റുള്ളവർ ആഘോഷിച്ച് ഒന്നും നാലും അഞ്ചും ആഴ്ചകൾ കഴിഞ്ഞാണ് മിക്ക വർഷവും ഈസ്റ്റർ ആഘോഷിക്കുന്നത്. അതുകൊണ്ടാണ് എത്യോപ്യാ, എറിത്രിയാ, ഈജിപ്റ്റ്, റഷ്യ, ബലാറസ്, യുക്രെയിൻ, കസഖ്സ്ഥാൻ, മൊൾഡേവിയ, ജോർജിയ, സെർബിയ, മാസിഡോണിയ, റുമേനിയ, ബൾഗേറിയ, ഗ്രീസ്, സൈപ്രസ്, ടർക്കി, സിറിയാ, ഇസ്രയേൽ, ലബനൻ തുടങ്ങിയ രാജ്യങ്ങളിലെ 20 കോടിയിലധികം ക്രൈസ്തവർ മറ്റുള്ളവരിൽ നിന്ന് 35 ദിവസം വൈകി 2024 മേയ് 5ന് ഈസ്റ്റർ ആഘോഷിച്ചത്. ചില വർഷങ്ങളിൽ (ഉദാ: 2001, 2004, 2007, 2010, 2011, 2014, 2017, 2025, 2028, 2031, 2034, 2037, 2038) ഈസ്റ്റർ ഒരുമിച്ചു വരുമെന്നു മാത്രം.

ഗ്രിഗോറിയൻ കലണ്ടർ പ്രകാരം മാർച്ച് 22 മുതൽ ഏപ്രിൽ 25 വരെയുള്ള 35 ദിവസങ്ങൾക്കിടയിലാണ് ഈസ്റ്റർ. ജൂലിയൻ കലണ്ടർ പിന്തുടരുന്നവർക്ക് 20, 21 നൂറ്റാണ്ടുകളിൽ ഇത് ഗ്രിഗോറിയൻ കലണ്ടറിലെ ഏപ്രിൽ 4 മുതൽ മേയ് 8 വരെയാകാം. എല്ലാ വർഷവും ഈസ്റ്റർ ഒരു നിശ്ചിത ഞായറാഴ്ച ആഘോഷിക്കണമെന്നുള്ള നിർദേശം 20–ാം നൂറ്റാണ്ടിന്റെ ആരംഭം മുതലേ ഉയർന്നു വരുന്നുണ്ട്. 1923ൽ സർവരാജ്യസഖ്യം (League of Nations) ഈ ലക്ഷ്യം മുൻനിർത്തി റോമൻ കത്തോലിക്കാ – ഓർത്തഡോക്സ് – ആംഗ്ലിക്കൻ സഭാ പ്രതിനിധികളുടെ ഒരു സമ്മേളനം വിളിച്ചുകൂട്ടിയെങ്കിലും ഒരു തീരുമാനത്തിലെത്താൻ സാധിച്ചില്ല. ഏപ്രിൽ മാസത്തിലെ രണ്ടാം ശനിയാഴ്ച കഴിഞ്ഞു വരുന്ന ഞായറാഴ്ച (അതായത് ഏപ്രിൽ 9 മുതൽ 15 വരെയുള്ള തീയതികളിൽ വരുന്ന ഞായറാഴ്ച) ഈസ്റ്റർ ആയി നിശ്ചയിച്ചുകൊണ്ട് ബ്രിട്ടീഷ് പാർലമെൻറ് ഒരു നിയമ നിർമ്മാണം (Easter Act, 1928) നടത്തിയെങ്കിലും ആ രാജ്യത്തു പോലും ഇതു നടപ്പാക്കാൻ കഴിഞ്ഞില്ല.

*ഇതോടൊപ്പം കഴിഞ്ഞ ലക്കത്തിലെ 'സുറിയാനി കണക്കും പെരുന്നാൾ തീയതികളും' എന്ന ലേഖനം കാണുക. ലേഖകന്റെ ഫോൺ നമ്പർ – 9446412907.* •

# ചരിത്രത്തിലൂടെ

**1958**ലെ സുപ്രീം കോടതി വിധിയെ തുടർന്ന് മലങ്കര സഭയിൽ സമാധാനം ഉണ്ടായി. തുടർന്ന് ആധ്യാത്മിക പ്രസ്ഥാനങ്ങളുടെ പുനഃസംഘടന നടന്നു. ഇതിന്റെ ഭാഗമായി മലങ്കര സഭയിൽ പ്രവർത്തിച്ചുവന്നിരുന്ന ഓർത്തഡോക്സ് സൺഡേസ്കൂൾ സമാജവും മലങ്കര സിറിയൻ സൺഡേസ്കൂൾ അസോസിയേഷനും 1964ൽ സംയോജിപ്പിച്ചു ഒ. എസ്. എസ്. എ. ഇ. രൂപീകരിച്ചു. കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ വച്ച് സംയുക്ത യോഗം കൂടി.

വന്ദ്യ കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്കോപ്പ കൺവീനറായി ഭരണഘടന കമ്മിറ്റി രൂപീകരിച്ചു. ഒപ്പം ഫാദർ കെ. ഡേവിഡിനെ കൺവീനർ ആക്കി സിലബസ് കമ്മിറ്റിയും സജ്ജമാക്കി. ഈ രണ്ട് കമ്മിറ്റികൾ തയ്യാറാക്കിയ ഭരണഘടനയും സിലബസും 1964 നവംബർ 24നു കൂടിയ പരിശുദ്ധ സുന്നഹദോസ് അംഗീകരിച്ചു. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ പ്രസിഡന്റായും കുര്യൻ കോറപ്പിസ്കോപ്പായെ ഡയറക്ടർ ജനറൽ ആയും ഫാദർ കെ. ഡേവിഡിനെ പബ്ലിക്കേഷൻ ഓഫീസറായും പരിശുദ്ധ ബസ്സേലിയോസ് ഔഗേൻ ബാവ നിയമിച്ചു. ഈ സന്ദർഭത്തിൽ 800 ഓളം സൺഡേസ്കൂളുകളും 7000 അധ്യാപകരും 80000 വിദ്യാർത്ഥികളും ഉണ്ടായിരുന്നു. 94 ഡിസ്ട്രിക്റ്റുകളായി 10 ഭദ്രാസനങ്ങളിൽ ഇത് സ്ഥിതി ചെയ്തു. ആ സമയത്ത് ഭദ്രാസന ഡയറക്ടർമാരായി പ്രവർത്തിച്ചവർ താഴെ പറയുന്നവരാണ്.

| | |
|---|---|
| കോട്ടയം | : ഫാദർ സി. വി. ജോർജ് |
| നിരണം | : ഫാദർ ജേക്കബ് തരിയൻ |
| അങ്കമാലി | : ഫാദർ കെ. തരിയൻ |
| കണ്ടനാട് | : ഫാദർ മാത്യു ചേനക്കോട്ട് |
| മലബാർ | : ഫാദർ മത്തായി നൂറനാൽ |
| കൊച്ചി | : റവ. ഡിക്കൻ ജോസഫ് വെണ്ടറപ്പള്ളി |
| ബാഹ്യ കേരളം | : റവ. ഡീക്കൻ തോമസ് പി. മുണ്ടുകുഴി |
| തുമ്പമൺ ട്രഷറർ | : എം. വി. എബ്രഹാം |
| കൊല്ലം | : കെ. ഐസക് |
| ക്നാനായ | : പി. പി. ചാക്കോ പള്ളത്ര |

പരിശുദ്ധ കാതോലിക്ക ബാവ തിരുമേനിയുടെ അധികാരത്തിനു വിധേയമായി ജനറൽബോഡി (പൊതുയോഗം) അസോസിയേഷന്റെ പ്രവർത്തനങ്ങൾ നിർവഹിച്ചു. പൊതുയോഗത്തിലെ അംഗങ്ങളായി ഉണ്ടായിരുന്നത് പ്രസിഡന്റ് തിരുമേനി, എക്സിക്യൂട്ടീവ് കമ്മിറ്റി അംഗങ്ങൾ, ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാർ, ഓരോ ഡിസ്ട്രിക്റ്റിൽ നിന്നും ഓരോ പ്രതിനിധി എന്നിവരാണ്. ഇവരുടെ കാലാവധി മൂന്നു വർഷമായിരുന്നു. പൊതുയോഗത്തിൽ ബജറ്റും ബാലൻസ് ഷീറ്റും ചർച്ച ചെയ്യുകയും അംഗീകരണത്തിനായി സമർപ്പിക്കുകയും ചെയ്യുന്ന രീതിയായിരുന്നു.

അസോസിയേഷൻ രൂപീകരണത്തെ തുടർന്നുള്ള പ്രഥമ ജനറൽ ബോഡിയോഗം 1965 ജൂൺ 12ന് കോട്ടയം എം. ഡി. സെമിനാരിയിൽ വച്ച് കൂടി. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും പ്രസിഡന്റ് തിരുമേനിമാരും സമ്മേളനത്തിൽ പങ്കെടുത്തു. അന്ത്യോഖ്യ സിംഹാസന പ്രതിനിധിയായിരുന്ന അബൂദി റമ്പാൻ പ്രസംഗിച്ചു. ഡയറക്ടർ ജനറൽ കുര്യൻ കോറെപ്പിസ്കോപ്പ സ്വാഗതവും, ഫാദർ കെ. തരിയൻ കൃതജ്ഞതയും പ്രകടിപ്പിച്ചു. ഡയറക്ടർ ജനറലും പബ്ലിക്കേഷൻ ഓഫീസറും സ്ഥിതിവിവരങ്ങൾ വിശദീകരിച്ചു. ഒരു ലക്ഷത്തിൽ പരം രൂപയുടെ ബജറ്റ് വിശദമായ ചർച്ചകൾക്കു ശേഷം പാസാക്കി. ഓഡിറ്ററായി പി. പി. തോമസ് കരിങ്ങാന്റെ പുരോഗമനത്തിനു ആവശ്യമായ തീരുമാനങ്ങളും എടുത്തു. •

# സൺഡേസ്കൂൾ വാർത്തകൾ

**കൊല്ലം ഭദ്രാസന അധ്യാപക സംഗമവും പരിശീലന ക്ലാസും**

കൊല്ലം ഭദ്രാസന സൺഡേസ്കൂൾ അധ്യാപക സംഗമവും പരിശീലന ക്ലാസും 2024 ഒക്ടോബർ 2നു പുത്തൂർ മാറനാട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് പള്ളിയിൽ വച്ചു നടന്നു. അഭി. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത സമ്മേളനം ഉത്ഘാടനം ചെയ്തു. വെരി. റവ. ബാബു ജോർജ് കോർ എപ്പിസ്കോപ്പ, ഫാ. പി.റ്റി. ഷാജൻ, ഫാ. ജിബു സോളമൻ, ഫാ. ബഹനാൻ കൊരുത്, ഫാ. ബിജോയ് സി. പി. വരുൺ കെ. ജോർജ്, ബിനു. ജി. വർഗീസ്, സാം സി. ജോൺ എന്നിവർ പ്രസംഗിച്ചു. ഫാ. ജോബ് സാം മാത്യു, ഫാ. ജോൺ റ്റി. വർഗീസ് എന്നിവർ ക്ലാസ്സുകളെടുത്തു. വിവിധ മേഖലകളിൽ മികവ് തെളിയിച്ച സൺഡേസ്കൂൾ അധ്യാപകരെ ആദരിച്ചു. 400 അധ്യാപകർ പങ്കെടുത്തു.

**കൊട്ടാരക്കര ഭദ്രാസന സൺഡേസ്കൂൾ അധ്യാപക സമ്മേളനവും പരിശീലന ക്ലാസും**

കൊട്ടാരക്കര ഭദ്രാസന സൺഡേസ്കൂൾ അധ്യാപക സമ്മേളനവും പരിശീലന ക്ലാസും 2024 ഒക്ടോബർ 20നു നടന്നു. അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്ത സമ്മേളനം ഉത്ഘാടനം ചെയ്തു. ഡേവിഡ് കോശി റമ്പാൻ, ഫാ. കോശി ജോൺ, ഫാ. ഡോ. ജേക്കബ് ജോൺ, ഫാ. അഡ്വ. കെ. ജോൺ കുട്ടി, സജി. പി. ജോൺ, ജോസ്. കെ. ജോർജ് എന്നിവർ പ്രസംഗിച്ചു. ഫാ. സജി മേക്കാട്ട്, ഡോ. ബിജു മാത്യു എന്നിവർ ക്ലാസ്സുകളെടുത്തു.

**ചെങ്ങന്നൂർ ഭദ്രാസന അധ്യാപക സംഗമം**

ചെങ്ങന്നൂർ ഭദ്രാസന അധ്യാപക സംഗമം 2024 സെപ്റ്റംബർ 21നു പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ നടന്നു. അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്തു. ഫാ. പി. കെ. കോശി, ഫാ. വിമൽ മാമൻ ചെറിയാൻ, ജേക്കബ് ഉമ്മൻ, കെ. വി. വർഗീസ് എന്നിവർ പ്രസംഗിച്ചു. ഫാ. ബ്രിൻസ് മാത്യൂസ് അലക്സ് ക്ലാസ് നയിച്ചു.

**നിലയ്ക്കൽ ഭദ്രാസന ഓറിയന്റേഷൻ ക്ലാസ്**

നിലയ്ക്കൽ ഭദ്രാസന വേദപ്രവീൺ ഡിപ്ലോമ വിദ്യാർത്ഥികളുടെ ഓറിയന്റേഷൻ ക്ലാസ് 2024 ഒക്ടോബർ 20നു റാന്നി ഭദ്രാസന അരമനയിൽ നടന്നു. ഫാ. ജോബ് സാം മാത്യു ക്ലാസ് നയിച്ചു. ഫാ. വിൽസൺ മാത്യു, ജോസ് എബ്രഹാം എന്നിവർ പ്രസംഗിച്ചു.

**കോട്ടയം ഭദ്രാസന മഹാസമ്മേളനം**

സൺഡേസ്കൂൾ അസോസിയേഷന്റെ ഡയമണ്ട് ജൂബിലിയുടെ ഭാഗമായി കോട്ടയം ഭദ്രാസന മഹാസമ്മേളനം പുതുപ്പള്ളി സെന്റ് ജോർജ് വലിയപള്ളിയിൽ വച്ചു 2024 ഒക്ടോബർ 20നു നടന്നു. ഭദ്രാസനത്തിൽ 80 സൺഡേസ്കൂൾ യൂണിറ്റുകളിൽ നിന്നും അധ്യാപകരും വിദ്യാർത്ഥികളും മാതാപിതാക്കളും സംബന്ധിച്ചു. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്തു. പരിശുദ്ധ സഭയുടെ ആധ്യാത്മിക പാരമ്പര്യം നിലനിർത്തുന്നത് സൺഡേസ്കൂളുകളിലൂടെ ലഭിക്കുന്ന ചൈതന്യമാണെന്നു ബാവാ തിരുമേനി പറഞ്ഞു. കാലികമായ വെല്ലുവിളികളെ നേരിടാനുള്ള പാഠ്യപദ്ധതി സൺഡേസ്കൂളുകളിൽ ഉണ്ടാകണമെന്നും തിരുമേനി നിർദേശിച്ചു.

അഭി. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത, അഭി. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത, ഫാ. ഡോ. വർഗീസ് വർഗീസ്, വെരി. റവ. കുര്യൻ തോമസ് കോർ എപ്പിസ്കോപ്പ, ഫാ. കെ. എം. സഖറിയ, അഡ്വ. ബിജു ഉമ്മൻ, വിനോദ് എം. സഖറിയ, കുറിയാക്കോസ് തോമസ് എന്നിവർ പ്രസംഗിച്ചു. കുടുംബപ്രാർത്ഥനയുടെ മഹത്വം പ്രഖ്യാപിക്കുക, ആരാധനയിൽ സജീവമായി പങ്കെടുത്തു ആധ്യാത്മിക അനുഭവം ശക്തമാക്കുക, വിശുദ്ധ ഗ്രന്ഥം അനുദിനം ധ്യാനപൂർവം വായിക്കുക എന്നീ ലക്ഷ്യങ്ങൾ മുൻനിർത്തിയായിരുന്നു പരിപാടികൾ. 25 വർഷത്തിലധികം സേവനം പൂർത്തിയാക്കിയ 300 സൺഡേസ്കൂൾ അധ്യാപകരെ ആദരിച്ചു. വിദ്യാർത്ഥികളുടെ യൂണിറ്റുതല സ്റ്റേജ് പ്രോഗ്രാം ചടങ്ങിന് മാറ്റുകൂട്ടി.

**ഇടുക്കി ഭദ്രാസന അധ്യാപക സംഗമവും പരിശീലനവും ഓറിയന്റേഷൻ ക്ലാസും**

ഇടുക്കി ഭദ്രാസന അധ്യാപക സംഗമവും പരിശീലനവും ഓറിയന്റേഷൻ ക്ലാസും നടന്നു. അഭി. സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്തു. ഫാ. ബിജു ആൻഡ്രൂസ്, ഫാ. കുറിയാക്കോസ് വർഗീസ്, സി. കെ. ജേക്കബ്, ജോമോൻ കെ., എന്നിവർ പ്രസംഗിച്ചു. ഫാ. ഡോ. റെജി മാത്യു ക്ലാസ്സ് നയിച്ചു. വിദ്യാർത്ഥികൾക്കുള്ള അവാർഡുകൾ യോഗത്തിൽ വിതരണം ചെയ്തു. •

## അർത്ഥതലങ്ങളിലൂടെ

# 'പതിബന്ധം മൃതിയാൽ വേറായ് മെയ്...'

**ക**ഴിഞ്ഞ ലക്കത്തിൽ ശവസംസ്കാരശുശ്രൂഷയിലെ ചില ആശയങ്ങളാണ് നാം ഈ പംക്തിയിൽ ചർച്ച ചെയ്തത്. എല്ലാ ശുശ്രൂഷകളിലും എന്നപോലെ ശവസംസ്കാരശുശ്രൂഷയിലെ ഗീതങ്ങളും പ്രാർത്ഥനകളും വളരെ അർത്ഥപൂർണമാണ്. വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനകൾ എന്നതിലും ഉപരി, ജീവിച്ചിരിക്കുന്നവരെ വിശ്വാസം പഠിപ്പിക്കുവാനും മരണാനന്തരാവസ്ഥയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ജീവനോടിരിക്കുന്ന നമ്മെ ബോധവാന്മാരാക്കുന്നതിനും സഹായകമാകുന്ന രീതിയിലാണ് ഗീതങ്ങളും പ്രാർത്ഥനകളും രചിച്ചിരിക്കുന്നത്. അതുകൊണ്ടുതന്നെ ഇങ്ങനെയുള്ള ശുശ്രൂഷകളിൽ സംബന്ധിക്കുമ്പോൾ ശുശ്രൂഷാക്രമം കൈയിൽ ഉണ്ടായിരിക്കുകയും ശ്രദ്ധയോടെ അതിൽ നോക്കി ധ്യാനപൂർവ്വം അവ ആലപിക്കുകയും ചെയ്യേണ്ടതാണ്. ഫലപ്രദമായി അതു ചെയ്യാതിരിക്കുന്നതുമൂലം നമ്മുടെ സമ്പുഷ്ടമായ ആരാധനാപാരമ്പര്യത്തിന്റെ പ്രയോജനം വിശ്വാസികൾക്കു ലഭിക്കാതെ പോകുന്നുണ്ട്. വിശുദ്ധ കുർബാനക്രമം പല പള്ളികളിലും വിശ്വാസികൾക്കായി ക്രമീകരിച്ചിട്ടുണ്ട് എങ്കിലും, കൂദാശാക്രമങ്ങളോ ശവസംസ്കാരശുശ്രൂഷാക്രമങ്ങളോ അത്ര കാണാറില്ല. പുസ്തകവുമായി വന്ന് ശുശ്രൂഷകളിൽ സംബന്ധിക്കുന്ന രീതി നമ്മുടെ ഇടയിൽ പതിവില്ല എന്നത് ഒരു ന്യൂനതയാണെന്ന യാഥാർത്ഥ്യവും നിഷേധിക്കുന്നില്ല.

സ്ത്രീകളുടെ ശവസംസ്കാരക്രമത്തിന്റെ മൂന്നാം ശുശ്രൂഷയിൽ മാർ ബാലായിയുടെ ബോവൂസോയിലെ ഒരു ഗീതം അല്പം ചിന്താക്കുഴപ്പം ഉണ്ടാക്കുന്നു എന്നതുകൊണ്ട് ആ ഗീതമാണ് ഇവിടെ പ്രതിപാദിക്കുന്നത്. ഗീതം ഇപ്രകാരമാണ്:

> 'പതിബന്ധം മൃതിയാൽ - വേറായ് മെയ് രണ്ടായ്
> ത്തീർന്നൊരു സഹജയ്ക്കായ് - പ്രാർത്ഥിപ്പിൻ നിങ്ങൾ
> അവരൊന്നാകണമേ - പുനരുത്ഥാനത്തിൽ.'

'പതി' എന്നാൽ ഭർത്താവ് എന്നാണല്ലോ അർത്ഥം. മരണത്താൽ ഭർത്താവുമായുള്ള ബന്ധം വേർപെടുകയും ശരീരം(ങ്ങൾ) രണ്ടായിത്തീരുകയും ചെയ്ത ഈ സഹോദരിക്കായി നിങ്ങൾ പ്രാർത്ഥിപ്പിൻ എന്നാണ് പാടുന്നത്. എന്താണ് ഇവിടെ പ്രാർത്ഥന? പുനരുത്ഥാനത്തിൽ അവർ ഒന്നായിത്തീരണം!

അർത്ഥം ഇങ്ങനെ ആയാൽ വലിയ ഒരു ആശയക്കുഴപ്പം സൃഷ്ടിക്കപ്പെടുന്നുണ്ട്. എന്നാൽ സുറിയാനിയിലുള്ള മൂലഗീതത്തിന്റെ അർത്ഥം ഇങ്ങനെതന്നെയാണെന്ന് നമ്മുടെ സഭയിലെ സുറിയാനി പണ്ഡിതന്മാരെല്ലാം വ്യക്തമാക്കുന്നുണ്ട്.

പുനരുത്ഥാനത്തിൽ വിവാഹബന്ധങ്ങൾ ഇല്ല എന്നും അവർ സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെ ആകുന്നു എന്നും കർത്താവു വ്യക്തമായി പറഞ്ഞിട്ടുണ്ട് (വി. മത്തായി 22:30, മർക്കോസ് 12:25, ലൂക്കോസ് 20:35). ഈ കാര്യം അറിയുന്ന പിതാക്കന്മാർ മേൽപറഞ്ഞപ്രകാരം പ്രാർത്ഥിക്കുവാൻ ആവശ്യപ്പെടുമോ എന്നത് സംശയകരമാണ്. ഈ വിധത്തിൽ സംശയം ഉന്നയിച്ചതുതന്നെ, തിരുവെഴുത്തുകളെയും ദൈവശക്തിയെയും അറിയാതെ തെറ്റിപ്പോകുന്നതുകൊണ്ടാകുന്നു എന്നും കർത്താവ് വ്യക്തമാക്കുന്നുണ്ട്.

തന്നെയല്ല, ഈ ഗീതം അവിവാഹിതരായ സ്ത്രീകളുടെ സംസ്കാരശുശ്രൂഷയിൽ ചൊല്ലിയാൽ അർത്ഥമില്ലാതാകും. നേരത്തെ ഭർത്താവു മരിച്ച സ്ത്രീകൾക്കും ഈ വരികൾ പ്രസക്തമല്ല. തീർച്ചയായും ലൗകീക ഭർത്താവുമായി ശരീരം വേർപെടുന്ന കാര്യമായിരിക്കില്ല ഇവിടെ പറയുന്നത് എന്നാണ് ഈ ലേഖകന്റെ അഭിപ്രായം. 'തിരുവെഴുത്തുകളെ അറിയാത്തവരല്ലല്ലോ' നമ്മുടെ പിതാക്കന്മാർ.

യെശയ്യാവ് 54:5 ൽ പറയുന്നു: 'നിന്റെ സ്രഷ്ടാവാകുന്നു നിന്റെ ഭർത്താവ്. സൈന്യങ്ങളുടെ യഹോവ എന്നാകുന്നു അവന്റെ നാമം' (എല്ലാ തർജ്ജമയിലും ഇങ്ങനെയല്ല). ഈ ഭർത്താവിൽനിന്നും ശരീരത്തിന്റെ ബന്ധം വേർപെട്ടു എന്നാണിവിടെ ഗീതത്തിൽ സൂചന. ശരീരത്തിന്റെ ബന്ധമേ വേർപെട്ടിട്ടുള്ളു. കാരണം, ആത്മാവ് ദൈവസംസർഗത്തിൽതന്നെയാണ്. കർത്താവിന്റെ രണ്ടാമത്തെ വരവിൽ ഈ ശരീരം മണ്ണിൽനിന്നും ഉയിർത്തെഴുന്നേറ്റ്, ആത്മാവുമായി സംയോജിക്കപ്പെട്ട് ദൈവബന്ധം പുനഃസ്ഥാപിക്കപ്പെടേണമേ എന്നാണ് ശവസംസ്കാരസമയത്തെ നമ്മുടെ പ്രാർത്ഥന. തെരഞ്ഞെടുക്കപ്പെട്ട ജനമായ യിസ്രായേലും ദൈവവുമായുള്ള ബന്ധം ഭാര്യാഭർത്തൃബന്ധത്തിനു തുല്യമായി ചിത്രീകരിക്കുന്ന രീതി യശയ്യാ പ്രവാചകനും (54:6) ഹോശയാ പ്രവാചകനും മറ്റും അനുവർത്തിച്ചിരിക്കുന്നു. പുതിയനിയമത്തിലും ക്രിസ്തുവും സഭയുമായുള്ള ബന്ധം മണവാളനും മണവാട്ടിയും തമ്മിലുള്ള ബന്ധമായി ചിത്രീകരിക്കുന്നുണ്ട്. ഭാര്യാ-ഭർത്താക്കന്മാർ തമ്മിലുണ്ടായിരിക്കേണ്ട ബന്ധത്തെക്കുറിച്ചു വിശദീകരിച്ചിട്ട് പൗലോസ് ശ്ലീഹാ പറയുന്നത്, 'ഞാൻ ക്രിസ്തുവിനെയും സഭയെയും ഉദ്ദേശിച്ചാകുന്നു പറയുന്നത്' എന്നാണ് (എഫെസ്യർ 5:32).

ശവസംസ്കാരത്തിന്റെ മൂന്നാം ശുശ്രൂഷയിൽതന്നെ

'കാന്തനു കാത്തോരാം കന്യാസ്ത്രീകളെ നീ
പ്രാപിക്കും സഹജേ പുനരുത്ഥാനത്തിൽ' എന്നു പാടുമ്പോൾ 'കാന്തനെന്നത്' മണവാളനായ കർത്താവാണെന്നതിൽ ആർക്കും സംശയം ഉണ്ടെന്നു തോന്നുന്നില്ല.

മരണംമൂലം തമ്മിൽ വേർപെടുന്ന ആത്മാവും ശരീരവും പുനരുത്ഥാനത്തിൽ ഒന്നായിത്തീർന്ന് ദൈവത്തെ സ്തുതിക്കണമേ എന്ന പ്രാർത്ഥന മാർ ബാലായിയുടെ പ്രത്യേകമായ ഒരു ആശയമാണ്. 'കരുണ നിറഞ്ഞവനേ പുനരുത്ഥാനത്തിൽ' (അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ) എന്നാരംഭിക്കുന്ന മാർ ബാലായിയുടെ ബോവൂസോയും 'വന്നവനും വരുന്നവനും മരിച്ചുപോയവരെ ഉയിർപ്പിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു എന്ന് ശരീരങ്ങളും ആത്മാക്കളും ഒരുമിച്ച് അട്ടഹസിച്ചു പറയുമാറാകണമേ' എന്നു പ്രാർത്ഥിച്ചുകൊണ്ടാണ് അവസാനിപ്പിക്കുന്നത്. മരണം മൂലം രണ്ടായിത്തീർന്ന ശരീരവും ആത്മാവും പുനരുത്ഥാനത്തിൽ കൂടിച്ചേർന്ന് ദൈവത്തെ സ്തുതിക്കുവാൻ ഇടയാകണമേ എന്ന് പരേതർക്കുവേണ്ടി നമുക്കും പ്രാർത്ഥിക്കാം. അല്ലാതെ വാങ്ങിപ്പോയ ഈ ലോകത്തിലെ ഭർത്താവുമായി പുനരുത്ഥാനത്തിൽ കൂടിച്ചേരുവാൻ സത്യവിശ്വാസികളായ നമ്മുടെ പിതാക്കന്മാർ പ്രാർത്ഥിക്കുവാൻ സാധ്യതയില്ല.

*പ്രൊഫ. ഡോ. ചെറിയാൻ തോമസ്*